# കേരള പഞ്ചായത്ത്‌രാജ് നിയമം - 1994
# ഒരു വിലയിരുത്തൽ

## 1. ആമുഖം

കഴിഞ്ഞ മാർച്ച് മാസം ആദ്യത്തിൽ കേരള പഞ്ചായത്ത്‌രാജ് ബിൽ 1994 ഗവൺമെൻറ് നിയമസഭയിൽ അവതരിപ്പിച്ച് പാസാക്കുകയുണ്ടായി. 1993 ഏപ്രിൽ മാസത്തിൽ പാർലമെൻറ് പാസാക്കിയ എഴുപത്തിമൂന്നാം ഭരണഘടനാ ഭേദഗതി അനുശാസിച്ചതനുസരിച്ചാണ് ഈ ബിൽ നിയമസഭയുടെ പരിഗണനയ്ക്കും അംഗീകാരത്തിനുമായി കൊണ്ടുവന്നത്. രാഷ്ട്രീയവും സാമ്പത്തികവും ഭരണപരവുമായ അധികാര വികേന്ദ്രീകരണത്തിനു വഴിതെളിക്കുന്ന ഒന്നായാണ് ഭരണഘടനയുടെ എഴുപത്തിമൂന്നാം ഭേദഗതിയെ എല്ലാവരും, സകല രാഷ്ട്രീയ കക്ഷികളുമടക്കം സ്വാഗതം ചെയ്തത്. കുറ്റമറ്റതല്ലെങ്കിലും അധികാരവികേന്ദ്രീകരണ പ്രക്രിയയിലെ ഒരു സുപ്രധാന കാൽവൽപായിട്ടു വേണം മേൽപറഞ്ഞ ഭരണഘടനാ ഭേദഗതിയെ കാണാൻ. രാഷ്ട്രീയവും സാമൂഹ്യവും സാംസ്കാരികവുമായ കാര്യങ്ങളിൽ പ്രബുദ്ധമായ കേരളത്തിൽ പഞ്ചായത്ത്‌രാജ് വഴി സുപ്രധാനമായ പല നേട്ടങ്ങളും കൈവരിക്കാൻ കഴിയുമെന്നുള്ളതിൽ സംശയം ഇല്ല.

ഇത് മുന്നിൽ കണ്ടുകൊണ്ട് കേരളത്തിൽ പഞ്ചായത്ത്‌രാജ് നിയമം കൊണ്ടുവരുമ്പോൾ എന്തെല്ലാം കാര്യങ്ങൾ ശ്രദ്ധിക്കണം എന്നതിനെക്കുറിച്ച് കേരളത്തിന് പുറത്തും അകത്തും വിപുലമായ ചർച്ചകളും സെമിനാറുകളും നടക്കുകയുണ്ടായി. കഴിഞ്ഞവർഷം ഗാന്ധിജിയുടെ ജൻമദിനമായ ഒക്ടോബർ 2-നും തുടർന്ന് 3-നും ഈ വിഷയത്തെക്കുറിച്ച് തിരുവനന്തപുരത്ത് സെൻറർ ഫോർ ഡെവലപ്മെൻറ് സ്റ്റഡീസിൽ ഒരു അഖിലേന്ത്യാ സെമിനാർ സംഘടിപ്പിക്കുകയും ഇതിൽ ദേശീയതലത്തിലും മറ്റു സംസ്ഥാനങ്ങളിലും പ്രവർത്തിക്കുന്ന വിദഗ്ധൻമാരും ഭരണകർത്താക്കളും പങ്കെടുക്കുകയും ചെയ്തു. സെമിനാറിൻെറ ശുപാർശകൾ ഗവൺമെൻറിനും എല്ലാ നിയമസഭാ സാമാജികർക്കും നൽകുകയും ചെയ്തു. ഇതുപോലെ കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, കേരള പഞ്ചായത്ത് അസോസിയേഷൻ, കേരള ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ലോക്കൽ അഡ്മിനിസ്ട്രേഷൻ, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാനേജ്മെൻറ് ഇൻ ഗവൺമെൻറ്, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സോഷ്യൽ സയൻസ് തുടങ്ങിയ ഒട്ടനവധി സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും ചർച്ചകൾ നടത്തുകയും മൂർത്തമായ നിർദേശങ്ങൾ നൽകുകയും ചെയ്തു. ഈ ചർച്ചകളിലെല്ലാം അടിസ്ഥാനപരമായ അഭിപ്രായൈക്യമാണ് തെളിഞ്ഞതെന്ന വസ്തുത എടുത്തുപറയേണ്ട ഒന്നാണ്.

എന്നാൽ, ഈവക ശുപാർശകളെയും അഭിപ്രായങ്ങളെയും കണ്ടെന്നുപോലും നടിക്കാതെ, അധികാര വികേന്ദ്രീകരണ പ്രക്രിയയെ അക്ഷരാർഥത്തിൽ പരാജയപ്പെടുത്തുന്ന ഒരു ബില്ലാണ് ഗവൺമെൻറ് നിയമസഭയിൽ അവതരിപ്പിച്ചത്. ഒരു വർഷം മുഴുവൻ സമയം കിട്ടിയിട്ടും അവസാന

നിമിഷത്തിൽ ധൃതിപിടിച്ച് അവതരിപ്പിച്ച് പാസാക്കിയെടുക്കാൻ ഉള്ള ശ്രമം ഗവൺമെൻറിൻെറ ഉദ്ദേശ്യശുദ്ധിയെത്തന്നെ ചോദ്യം ചെയ്യുന്ന ഒന്നാണ്. നിയമസഭയുടെ സെലക്റ്റ് കമ്മിറ്റിക്ക് കൊടുത്ത സമയമാവട്ടെ ഏതാനും ദിവസങ്ങൾ മാത്രം. അതിനുള്ളിൽ വെറും മൂന്നു ദിവസത്തെ സിറ്റിംഗ് മാത്രമാണ് നടത്താൻ സാധിച്ചത്.

എന്താണ് ഈ നിയമത്തോടുള്ള പ്രതിഷേധം? ഗവൺമെൻറ് ഈ നിയമം വഴി പ്രാദേശിക സ്വയംഭരണ ഗവൺമെൻറ് എന്ന ആശയത്തെ ത്തന്നെ അവഹേളിച്ചിരിക്കുകയാണ് എന്നതുതന്നെ. തെരഞ്ഞെടുക്കാൻ പോവുന്ന പഞ്ചായത്ത് അംഗങ്ങളെയും സമിതികളെയും അവിശ്വസിക്കുന്ന മനോഭാവം, അവർക്ക് സ്വന്തമായി ഒന്നും ചെയ്യാൻ കഴിവില്ലെന്ന മുൻവിധി, അവരെ നിയന്ത്രിക്കാനും പിരിച്ചുവിടാനും എന്നുവേണ്ട തെരഞ്ഞെടുപ്പിൽ നിന്നുതന്നെ അയോഗ്യരാക്കാനും ഗവൺമെൻറ് ഉദ്യോഗസ്ഥൻമാർക്ക് അധികാരം, ഏതു സമയത്തും പഞ്ചായത്തുകളുടെ എന്തു കാര്യത്തിലും ഉദ്യോഗസ്ഥ ഇടപെടലിനുള്ള സ്വാതന്ത്ര്യം, ഭരണഘടനാഭേദഗതിയിൽ നിർദേശിച്ചിട്ടുള്ള വിഷയങ്ങൾ വിട്ടുകൊടുക്കുമ്പോൾ അവയിൽ വെള്ളം ചേർക്കൽ, വിഭവങ്ങൾ കൈമാറാനുള്ള വൈമനസ്യം, എല്ലാ കാര്യത്തിലും സംസ്ഥാന ഗവൺമെൻറിൻെറ മേൽനോട്ടം വേണമെന്ന നിർബന്ധം- ഇതൊക്കെയാണ് ഈ നിയമത്തിൻെറ മുഖമുദ്ര. കൂടാതെ, നിയമസഭാംഗങ്ങൾക്കും പാർലമെൻറ് അംഗങ്ങൾക്കും പഞ്ചായത്തുകളിൽ അംഗത്വം. ചുരുക്കത്തിൽ, കുഞ്ഞു ജനിക്കുന്നതിനു മുമ്പുതന്നെ അതിനെ ശ്വാസം മുട്ടിച്ചു കൊല്ലാനുള്ള വ്യഗ്രതയാണ് ഇത്തരത്തിലൊരു നിയമനിർമാണത്തിലൂടെ ഇന്നത്തെ ഗവൺമെൻറ് പ്രകടമാക്കിയത്.

ചുരുങ്ങിയ ദിവസങ്ങൾക്കിടയിലുണ്ടായ പ്രതിഷേധങ്ങളും സെലക്ട് കമ്മിറ്റിയുടെ നിർദേശങ്ങളും അനുസരിച്ച് ചില മാറ്റങ്ങൾ കരടുബില്ലിൽ സർക്കാർ വരുത്തിയെന്നത് ഇവിടെ വിസ്മരിക്കുന്നില്ല. എങ്കിലും ജനാധിപത്യവിരുദ്ധ സ്വഭാവമുള്ള കാതലായ ഭാഗങ്ങൾ നിലനിൽക്കുകതന്നെ ചെയ്യുന്നുണ്ട്. നിയമസഭയിലും പുറത്തും ഇത്രയൊക്കെ പ്രതിഷേധങ്ങൾ ഉണ്ടായിട്ടും, ഭരണകക്ഷിയിലെ പ്രധാന അംഗമായ കോൺഗ്രസ് പാർട്ടി ഉൾപ്പെടെ ഒരു രാഷ്ട്രീയപാർട്ടിയും ഈ ബിൽ നിയമസഭയിൽ അവതരിപ്പിച്ചപ്പോൾ അതേപടി സ്വാഗതം ചെയ്യാതിരുന്നിട്ടും വലിയ മാറ്റങ്ങളൊന്നും കൂടാതെ പഞ്ചായത്ത്‌രാജ് ബിൽ പാസാക്കിയെടുത്തു എന്നത്, മിതമായി പറഞ്ഞാൽ, കേരളത്തിലെ ജനങ്ങളോടുള്ള വെല്ലുവിളിയാണ്. ഇന്ത്യയ്ക്കകത്തും പുറത്തും പല കാര്യങ്ങളിലും ഖ്യാതി നേടിയിട്ടുള്ള കേരളത്തിന് ഇതൊരു നാണക്കേടും കളങ്കവും ആണെന്നുള്ളതിൽ സംശയമില്ല.

എന്നാൽ, ഈ പ്രവണതയെ നിയമനിർമാണം നടക്കുന്ന സമയത്തും ബഹുജനസംഘടനകൾ എതിർത്തു. നിയമസഭയുടെ പരിഗണനയിലിരിക്കുന്ന കേരള പഞ്ചായത്ത്‌രാജ് ബിൽ ഉടച്ചുവാർക്കണമെന്നും അതുവഴി അധികാരവികേന്ദ്രീകരണം പ്രാദേശിക സ്വയംഭരണ ഗവൺമെൻറുകളിലൂടെ മുന്നോട്ടു കൊണ്ടുപോകണമെന്നും ആവശ്യപ്പെട്ട് ഏപ്രിൽ 17-ാം തീയതി തിരുവനന്തപുരത്ത് ഒരു ജനസഭ വിളിച്ചുകൂട്ടി. കേരളത്തിലെ പഞ്ചായത്തുകളിലെയും ജില്ലാ കൗൺസിലുകളിലെയും അംഗങ്ങൾ സാമൂഹ്യ-സാംസ്കാരിക

രംഗത്തെ വിശിഷ്ട പൗരൻമാർ, ന്യായാധിപൻമാർ, അക്കാദമിക് പണ്ഡിതർ, സന്നദ്ധസംഘടനകളിലെ പ്രവർത്തകർ, അധികാര വികേന്ദ്രീകരണത്തിനു വേണ്ടി വാദിക്കുന്ന രാഷ്ട്രീയ പ്രവർത്തകർ, ഇവരെല്ലാം ഈ ജനസഭയിൽ പങ്കെടുത്തു. ജനസഭയിലെ ചർച്ചയുടെ അടിസ്ഥാനത്തിൽ ഉരുത്തിരിഞ്ഞ നിർദേശങ്ങൾ കേരളത്തിലെ പൊതുജനങ്ങളുടെ മുമ്പിലും നിയമസഭാസാമാജികരുടെ ഇടയിലും പ്രചരിപ്പിച്ചു. ഇതുവഴി അധികാര വികേന്ദ്രീകരണത്തിനും പ്രാദേശിക സ്വയംഭരണ ഗവൺമെൻറുകളുടെ ഫലപ്രദമായ പ്രവർത്തനത്തിനും വേണ്ടിയുള്ള ഒരു പൊതു അജണ്ട ഈ സംസ്ഥാനത്ത് ശക്തമായി രൂപം കൊള്ളാനുള്ള ആദ്യ നടപടി എടുത്തു. അതിൻെറ തുടർച്ചയായാണ് വ്യാപകമായ പൊതു ചർച്ചയ്ക്കായി ഈ രേഖ ഇപ്പോൾ കേരളത്തിലെ ബഹുജനസമക്ഷം സമർപ്പിക്കുന്നത്.

## 2. പുത്തൻ പഞ്ചായത്ത്‌രാജ്: പ്രസക്തിയും സവിശേഷതകളും

1993 ഏപ്രിൽ മാസം ഇന്ത്യൻ പാർലമെൻറ് പാസാക്കിയ എഴുപത്തിമൂന്നാം ഭരണഘടനാഭേദഗതിയാണ് പ്രാദേശിക സ്വയംഭരണ സ്ഥാപനങ്ങൾ എന്ന സങ്കൽപത്തിന് മൂർത്തമായ ഒരു രൂപം നൽകിയിരിക്കുന്നത്. ഇതോടുകൂടി ജില്ലാതലത്തിലും ഗ്രാമതലത്തിലും അതിനിടയിൽ ബ്ലോക്കുതലത്തിലും വരാൻ പോകുന്ന പഞ്ചായത്തുകൾക്ക് ഭരണഘടനാസാധുത ഉണ്ടാവാൻ പോവുന്നു. ഇതേവരെ ഇല്ലാതിരുന്നതും ഇന്ത്യയുടെ ജനാധിപത്യക്രമത്തിൽ സുപ്രധാനവുമായ ഒരു കാര്യമാണിത്. ദേശീയ തലത്തിൽ പർലമെൻറിനും സംസ്ഥാനതലത്തിൽ നിയമസഭയ്ക്കും ഉള്ളതുപോലുള്ള ഭരണഘടനാപിൻബലവും സാധുതയും ഇതോടുകൂടി പ്രാദേശിക തലത്തിൽ പഞ്ചായത്തുകൾക്കും കൈവരുന്നു. അതുകൊണ്ടുതന്നെ വരാൻ പോകുന്ന പഞ്ചായത്തുകളുടെ ഘടനയും അധികാരങ്ങളും കർത്തവ്യങ്ങളും എന്താണെന്ന് അറിഞ്ഞിരിക്കേണ്ടതാണ്.

എഴുപത്തിമൂന്നാം ഭരണഘടനാഭേദഗതി നിർദേശിക്കുന്ന ചട്ടക്കൂട്ടിലാണ് കേരളാ പഞ്ചായത്ത് നിയമം 1994 പ്രാബല്യത്തിൽ വന്നിട്ടുള്ളത്. നേരത്തെ പറഞ്ഞ വിമർശനങ്ങൾ നിലനിൽക്കെത്തന്നെ പുതിയ പഞ്ചായത്ത് രാജ് നിയമം അധികാരവികേന്ദ്രീകരണത്തിന് വഴിയൊരുക്കിയിരിക്കുന്നു എന്നതിൽ സംശയമില്ല. ഇതേവരെ പഞ്ചായത്തുകളെക്കുറിച്ച് ജനങ്ങൾക്കുള്ള ധാരണ മാറ്റി നിർത്തിയിട്ടുവേണം ഇനി വരാൻ പോകുന്ന പഞ്ചായത്തുകൾ എന്തെന്നു മനസ്സിലാക്കാൻ. ഇവയുടെ സവിശേഷതകൾ ചുരുക്കി താഴെ കൊടുത്തിരിക്കുന്നു.

1. മൂന്നു തട്ടുകളായിട്ടാണ് ഗ്രാമപ്രദേശങ്ങൾക്ക് പഞ്ചായത്ത് സംവിധാനം ഉണ്ടാവുക. ഏറ്റവും താഴെ ഗ്രാമപഞ്ചായത്ത്. ഇതിലെ അംഗങ്ങൾ എല്ലാവരും നേരിട്ടു തെരഞ്ഞെടുക്കപ്പെട്ടവരായിരിക്കും. ഒരു ഗ്രാമ പഞ്ചായത്തിൻെറ അംഗസംഖ്യ എട്ടിൽ കുറയാനോ പതിനഞ്ചിൽ കവിയാനോ പാടില്ല. ഗ്രാമപഞ്ചായത്തിലെ ഓരോ നിയോജകമണ്ഡലവും ഓരോ ഗ്രാമമായി കണക്കാക്കി അവയ്ക്ക് ഓരോ ഗ്രാമസഭ ഉണ്ടായിരിക്കും - അതായത് വാർഡ് സഭകൾ. കുറഞ്ഞ പക്ഷം വർഷത്തിൽ രണ്ടു പ്രാവശ്യമെങ്കിലും ഗ്രാമസഭകൾ കൂടേണ്ടതാണ്. വാർഡിലെ എല്ലാ വോട്ടർമാരും ഗ്രാമസഭയിലെ അംഗങ്ങളാ

യിരിക്കും. ഗ്രാമപഞ്ചായത്ത് പ്രസിഡൻറ് ഗ്രാമസഭയുടെ അധ്യക്ഷനും വാർഡുമെമ്പർ കൺവീനറുമായിരിക്കും. വാർഡിൽ നടത്തേണ്ട വികസന പരിപാടികളും അതിന് വേണ്ടിവരുന്ന ചെലവിനെ സംബന്ധിച്ച റിപ്പോർട്ടും വാർഡുതലത്തിൽ ചെയ്യേണ്ട കാര്യങ്ങളും, ഈ സഭയിൽ ചർച്ച ചെയ്യപ്പെടേണ്ട വിഷയങ്ങളാണ്.

2. ഗ്രാമപഞ്ചായത്തിനു മുകളിലായി ബ്ലോക്ക് പഞ്ചായത്ത് ഉണ്ടായിരിക്കും. ഒരു ബ്ലോക്ക് പഞ്ചായത്തിൽ തെരഞ്ഞെടുക്കപ്പെട്ട അംഗസംഖ്യ എട്ടിൽ കുറയാനോ പതിനഞ്ചിൽ കൂടാനോ പാടില്ല. ഇവർക്കു പുറമെ ബ്ലോക്ക് പഞ്ചായത്തിൻെറ പരിധിയിൽ പൂർണമായോ ഭാഗികമായോ വരുന്ന നിയോജകമണ്ഡലങ്ങളെ പ്രതിനിധാനം ചെയ്യുന്ന നിയമസഭാംഗങ്ങളും, ബ്ലോക്ക് പഞ്ചായത്തിൻെറ ഭൂപ്രദേശത്തെ ഗ്രാമപഞ്ചായത്തുകളുടെ പ്രസിഡൻറുമാരും ബ്ലോക്ക് പഞ്ചായത്ത് സമിതി അംഗങ്ങളായിരിക്കും.

3. ജില്ലാതലത്തിൽ ഒരു ജില്ലാ പഞ്ചായത്ത് നിലവിൽ വരുന്നതാണ്. ഇതിലെ തെരഞ്ഞെടുക്കപ്പെടുന്ന അംഗസംഖ്യ പതിനഞ്ചിൽ കുറയാനോ ഇരുപത്തഞ്ചിൽ കൂടാനോ പാടില്ല. ഇവരെകൂടാതെ (എ) ജില്ലയിലെ ബ്ലോക്ക് പഞ്ചായത്ത് പ്രസിഡൻറുമാർ, (ബി)ജില്ലയിൽനിന്നുള്ള നിയമസഭാംഗങ്ങൾ, (സി) ലോകസഭാംഗങ്ങൾ, (ഡി) ജില്ലാപഞ്ചായത്തിൻെറ വോട്ടർപട്ടികയിൽ സമ്മതിദായകരായി രജിസ്റ്റർ ചെയ്തിട്ടുള്ള രാജ്യസഭാംഗങ്ങൾ എന്നിവർ ജില്ലാ പഞ്ചായത്ത് സമിതി അംഗങ്ങളായിരിക്കും.

4. ജില്ലാ പഞ്ചായത്തിൻെറ പരിധിയിൽ ജില്ലയുടെ ഗ്രാമപ്രദേശങ്ങൾ മാത്രമേ ഉണ്ടാവുകയുള്ളൂ. നഗരപ്രദേശങ്ങൾക്കായി മുനിസിപ്പാലിറ്റികൾ നിലവിൽ വരുന്നതാണ്. ഭരണഘടനയുടെ എഴുപത്തിനാലാം ഭേദഗതിയനുസരിച്ചാണ് നഗരപ്രദേശങ്ങളെ ജില്ലാ പഞ്ചായത്തിൻെറ പ്രവർത്തനപരിധിയിൽനിന്നും മാറ്റിനിർത്തിയിട്ടുള്ളത്.

5. ഗ്രാമ-ബ്ലോക്ക്-ജില്ലാതല പഞ്ചായത്തുകളിലെ തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങൾ അവർക്കിടയിൽനിന്നും പ്രസിഡൻറിനെയും വൈസ് പ്രസിഡൻറിനെയും തെരഞ്ഞെടുക്കേണ്ടതാണ്. തെരഞ്ഞെടുക്കപ്പെടാത്ത അംഗങ്ങൾക്ക് ഇതിൽ വോട്ടുചെയ്യാൻ അവകാശമില്ല. മറ്റെല്ലാ കാര്യത്തിലും ഈ അവകാശം ഉണ്ടായിരിക്കും.

6. ഓരോ പഞ്ചായത്ത് തലത്തിലും തെരഞ്ഞെടുപ്പ് നടത്തുമ്പോൾ പാലിക്കേണ്ടതായ സംവരണമാണ് പുതിയ പഞ്ചായത്ത് സംവിധാനത്തിൻെറ ഒരു പ്രധാന മുഖമുദ്ര. പട്ടികജാതി-പട്ടികവർഗക്കാർക്ക് അവരുടെ ജനസംഖ്യാനുപാതമനുസരിച്ച് സീറ്റുകൾ സംവരണം ചെയ്യുന്നതാണ്. അങ്ങനെ ചെയ്യുമ്പോൾ അതിൽ ചുരുങ്ങിയത് മൂന്നിലൊന്ന് ഈ വിഭാഗത്തിൽപെട്ട സ്ത്രീകൾക്കായിരിക്കും. ഈ തത്വത്തിന് വിധേയമായി, ഒരു പഞ്ചായത്തിലെ ആകെയുള്ള അംഗസംഖ്യയുടെ മൂന്നിൽ ഒന്നെങ്കിലും സ്ത്രീകൾക്കായി സംവരണം ചെയ്യുന്നതാണ്. ഓരോ പഞ്ചായത്തിനും ആകെയുള്ള സ്ഥാനങ്ങൾ തിട്ടപ്പെടുത്തിയശേഷം, സർക്കാർ ആ പഞ്ചായത്ത് പ്രദേശത്തെ വിവിധ നിയോജകമണ്ഡലങ്ങൾ ആവർത്തനക്രമമനുസരിച്ച് സ്ത്രീകൾക്കായി സംവ

രണം ചെയ്യേണ്ടതാണ്.

7. സംസ്ഥാനത്തെ പഞ്ചായത്ത്/മുനിസിപ്പാലിറ്റി തെരഞ്ഞെടുപ്പുകൾ നടത്തുന്നതിനായി ഒരു സംസ്ഥാന തെരഞ്ഞെടുപ്പ് കമ്മീഷൻ ഉണ്ടായിരിക്കും. ഇങ്ങനെയൊരു തെരഞ്ഞെടുപ്പ് കമ്മീഷൻ 1993 നവംബറിൽ ഒരു പ്രത്യേക ഓർഡിനൻസിലൂടെ കേരളത്തിൽ നിലവിൽ വരുകയുണ്ടായി. പാർലമെൻറിലേക്കും നിയമസഭകളിലേക്കും ഓരോ അഞ്ചുവർഷം തികയുമ്പോഴും തെരഞ്ഞെടുപ്പ് നടത്തണമെന്ന ഭരണഘടനാ നിർദേശം ഇനിമുതൽ പഞ്ചായത്ത് തെരഞ്ഞെടുപ്പുകൾക്കും ബാധകമായിരിക്കും.

8. ജില്ലാ-ബ്ലോക്ക്-ഗ്രാമതല പഞ്ചായത്തുകൾക്കുള്ള ചുമതലകൾ 1994-ലെ കേരള പഞ്ചായത്ത് നിയമത്തിൽ മൂന്ന്, നാല്, അഞ്ച് പട്ടികകളിലായി കൊടുത്തിട്ടുണ്ട്. എഴുപത്തിമൂന്നാം ഭരണഘടനാഭേദഗതിയിൽ നിർദേശിച്ചിട്ടുള്ള 29 വിഷയങ്ങളെ ആസ്പദമാക്കിയാണ് ഈ ചുമതലകൾ സംസ്ഥാനതലത്തിൽനിന്നും പഞ്ചായത്തുതലത്തിലേക്ക് വിട്ടുകൊടുത്തിട്ടുള്ളത്. ഈ ചുമതലകൾ അനുബന്ധം രണ്ടിൽ കൊടുത്തിരിക്കുന്നു. കുറെയൊക്കെ പരിമിതികളുണ്ടെങ്കിലും ഭരണഘടനാ സാധുതയോടെ നൽകിയിട്ടുള്ള ഈ ചുമതലകൾ നിർവഹിക്കുക എന്നതായിരിക്കും പുതിയ പഞ്ചായത്തുകളുടെ പ്രധാന കർത്തവ്യം. ഈ ചുമതലകൾ എങ്ങനെ എത്രത്തോളം കാര്യക്ഷമമായും ജനപങ്കാളിത്തത്തോടെയും നിർവഹിക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കും പഞ്ചായത്തു സംവിധാനത്തിൻെറ വിശ്വാസ്യതയും ഭാവിയും. കൃഷി, മൃഗസംരക്ഷണം, ക്ഷീരവികസനം, മത്സ്യബന്ധനം, ചെറുകിട ജലസേചനം, സാമൂഹ്യവനവൽക്കരണം എന്നിവയടങ്ങിയ പ്രാഥമിക മേഖലയ്ക്കും, വിദ്യാഭ്യാസം, പൊതുജനാരോഗ്യം, ദാരിദ്ര്യനിർമാർജനം, സാമൂഹ്യക്ഷേമം എന്നിവയടങ്ങിയ സേവന മേഖലയ്ക്കുമാണ് മിക്ക ചുമതലകളും നൽകിയിരിക്കുന്നത്.

9. മേൽപറഞ്ഞ ചുമതലകൾ നിർവഹിക്കുന്നതിന് പഞ്ചായത്തുകൾ താഴെ പറയുംപ്രകാരമുള്ള സ്റ്റാൻറിംഗ് കമ്മിറ്റികൾ രൂപീകരിക്കേണ്ടതാണ്.

എ. ഒരു ഗ്രാമപഞ്ചായത്തിൽ -

നികുതിനിർണയത്തിനും ധനകാര്യത്തിനും അക്കൗണ്ടുകൾക്കും ആസൂത്രണത്തിനും വേണ്ടിയുള്ള ഒരു സ്റ്റാൻറിംഗ് കമ്മിറ്റി.

ബി.ഒരു ബ്ലോക്ക് പഞ്ചായത്തിൽ-

1. ധനകാര്യത്തിനും, ആസൂത്രണത്തിനും, എസ്റ്റാബ്ലിഷ്മെൻറ് കാര്യങ്ങൾ പലവകയും, ശേഷിച്ച കാര്യങ്ങളും കൈകാര്യം ചെയ്യുന്ന ധനകാര്യ ആസൂത്രണ സ്റ്റാൻറിംഗ് കമ്മിറ്റി;

2. കൃഷി, ചെറുകിട വ്യവസായങ്ങൾ, പൊതുജനാരോഗ്യം, സാമൂഹ്യക്ഷേമം, പട്ടികജാതി-പട്ടികവർഗക്ഷേമം, പൊതുവിതരണസമ്പ്രദായം എന്നിവ കൈകാര്യം ചെയ്യുന്ന ഒരു ക്ഷേമകാര്യ സ്റ്റാൻറിംഗ് കമ്മിറ്റി;

സി. ജില്ലാ പഞ്ചായത്തിൽ-

1. ധനകാര്യത്തിനും ആസൂത്രണത്തിനും എസ്റ്റാബ്ലിഷ്മെൻറ് കാര്യങ്ങൾ പലവകയും, ശേഷിച്ച കാര്യങ്ങളും കൈകാര്യം ചെയ്യുന്ന ധനകാര്യ ആസൂത്രണ സ്റ്റാൻറിംഗ് കമ്മിറ്റി;

2. കൃഷി, മൃഗസംരക്ഷണം, ക്ഷീരവികസനം, ചെറുകിട ജലസേചനം, ചെറുകിട വ്യവസായങ്ങൾ എന്നിവ കൈകാര്യം ചെയ്യുന്ന വികസന സ്റ്റാൻറിംഗ് കമ്മിറ്റി;

3. വിദ്യാഭ്യാസം, മത്സ്യബന്ധനം, സാമൂഹ്യക്ഷേമം, പട്ടികജാതി-പട്ടികവർഗക്ഷേമം, ദാരിദ്ര്യനിർമാർജനവും ഗ്രാമവികസനവും, പൊതുവിതരണ സമ്പ്രദായം എന്നിവ കൈകാര്യം ചെയ്യുന്ന ക്ഷേമകാര്യ സ്റ്റാൻറിംഗ് കമ്മിറ്റി.

4. ഭവനനിർമാണം, ജലവിതരണം, പൊതുമരാമത്ത് എന്നിവ കൈകാര്യം ചെയ്യുന്ന പൊതുമരാമത്ത് സ്റ്റാൻറിംഗ് കമ്മിറ്റി.

10. പഞ്ചായത്ത്തല പ്രവർത്തനങ്ങളിൽ പൊതുജനപങ്കാളിത്തവും വിദഗ്ധ സേവനവും ഉറപ്പുവരുത്തുന്നതിനായി ഓരോ പഞ്ചായത്തിനും പഞ്ചായത്ത് അംഗങ്ങൾ, പൊതുജനക്ഷേമ കാര്യങ്ങളിൽ താൽപര്യമുള്ളവർ, പഞ്ചായത്ത് നാമനിർദേശം ചെയ്യുന്നവർ എന്നിവർ അടങ്ങിയ പ്രവർത്തന കമ്മിറ്റികൾ, സബ്കമ്മിറ്റികൾ, വാർഡ് കമ്മിറ്റികൾ എന്നിവ രൂപീകരിക്കാവുന്നതാണ്. സദുദ്ദേശ്യത്തോടും കാര്യക്ഷമതയോടും കാര്യങ്ങൾ നടത്തുകയാണെങ്കിൽ ഈവക കമ്മിറ്റികൾ വികസന പ്രവർത്തനങ്ങൾക്ക് പ്രാദേശികതലത്തിൽ ഇതേവരെ കിട്ടാത്ത ആക്കവും ജനപങ്കാളിത്തവും ബഹുജന ഉത്സാഹവും നൽകാൻ പര്യാപ്തമാണ്.

11. ഓരോ പഞ്ചായത്തും ഓരോ വർഷവും തൊട്ടടുത്ത വർഷത്തേക്ക് ഒരു വികസനപദ്ധതി തയ്യാറാക്കേണ്ടതാണ്. ഇങ്ങനെ തയ്യാറാക്കിയ വാർഷികവികസന പദ്ധതി ഗ്രാമപഞ്ചായത്തുകൾ ബ്ലോക്ക് പഞ്ചായത്തുകൾക്കും, ബ്ലോക്ക് പഞ്ചായത്തുകൾ ജില്ലാ പഞ്ചായത്തുകൾക്കും, ജില്ലാ പഞ്ചായത്തുകൾ ജില്ലാ ആസൂത്രണസമിതിക്കും സമർപ്പിക്കേണ്ടതാണ്. ഇതുകൂടാതെ ഒരു നിശ്ചിത കാലയളവ് മുന്നിൽ കണ്ടുകൊണ്ട്, ഓരോ പഞ്ചായത്തും ഒരു മാസ്റ്റർപ്ലാൻ തയ്യാറാക്കി അത് അതതു ജില്ലാ പഞ്ചായത്തുമുഖേന ജില്ലാ ആസൂത്രണകമ്മിറ്റിക്ക് നൽകേണ്ടതുമാണ്. പ്രായോഗികമായി പറഞ്ഞാൽ ഇത് ഓരോ പഞ്ചായത്തിൻെറയും പഞ്ചവത്സരപദ്ധതികളുടെ കരടുരേഖയായി കണക്കാക്കാം. ജില്ലാ ആസൂത്രണസമിതിക്ക് ജില്ലയ്ക്കൊട്ടാകെ പഞ്ചവത്സരപദ്ധതിയുടെ കരട് തയ്യാറാക്കാൻ മേൽപറഞ്ഞ കരട് പദ്ധതി രേഖകൾ സഹായകമാവും.

12. പഞ്ചായത്തുകൾക്ക് അവയുടെ ചുമതലകളും കർത്തവ്യങ്ങളും നിർവഹിക്കുന്നതിനായി ധനപരമായ വിഭവങ്ങൾ അത്യാവശ്യമാണ്. അത് സംസ്ഥാന ഗവൺമെൻറുകളുടെ ഇഷ്ടംപോലെ ആവരുതെന്ന് കണ്ടുകൊണ്ട് എഴുപത്തി മൂന്നാം ഭരണഘടനാഭേദഗതി ഒരു സംസ്ഥാന ധനകാര്യ കമ്മീഷൻ ഉണ്ടാവണമെന്ന് നിർദേശിക്കുന്നു. 1994-ലെ കേരള പഞ്ചായത്തു നിയമപ്രകാരം ഇങ്ങനെയൊരു കമ്മീഷൻ ഗവർണർ രൂപീകരിക്കേണ്ടതും അതിൽ മൂന്നിൽ കവിയാത്ത അംഗങ്ങൾ ഉണ്ടായിരിക്കേണ്ടതുമാണെന്ന് നിഷ്കർഷിച്ചിട്ടുണ്ട്. കമ്മീഷൻ നിർവഹിക്കേണ്ട കർത്തവ്യങ്ങൾ എടുത്തുപറയേണ്ടിയിരിക്കുന്നു.

എ. 1) സർക്കാർ ചുമത്തുന്നതും ഭരണഘടനാപ്രകാരം പഞ്ചായത്തുകളുമായി

പങ്കിടാവുന്നതുമായ നികുതികളുടെയും ഡ്യൂട്ടികളുടെയും ചുങ്കങ്ങളു ടെയും ഫീസിൻെറയും അറ്റവരവുകൾ സർക്കാരും പഞ്ചായത്തുകളും തമ്മിൽ പങ്കുവയ്ക്കുകയും അങ്ങനെയുള്ള വരവുകളിൽ അവയുടെ പങ്കുകൾ എല്ലാ തലത്തിലുമുള്ള പഞ്ചായത്തുകൾക്കിടയിൽ വീതിക്കുകയും ചെയ്യൽ.
2) സംസ്ഥാനത്തിൻെറ സഞ്ചിതനിധിയിൽനിന്ന് പഞ്ചായത്തുകൾക്കുള്ള ധനസഹായങ്ങൾ എന്നിവയെ നിയന്ത്രിക്കുന്ന മാനദണ്ഡങ്ങളും;
ബി. പഞ്ചായത്തുകളുടെ സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുന്നതിനാവശ്യ മായ നടപടികളും;
സി. ഗവർണർ പഞ്ചായത്തുകളുടെ സാമ്പത്തിക ഭദ്രതയുടെ താൽപര്യങ്ങൾ കണക്കിലെടുത്തുകൊണ്ട് കമ്മീഷന് വിടുന്ന മറ്റ് ഏതു കാര്യവും സംബന്ധിച്ച് ഗവർണർക്ക് ശുപാർശകൾ സമർപ്പിക്കേണ്ടതാണ്
13. ഒരു പഞ്ചായത്തിലെ മുഖ്യ ഭരണാധിപൻ പഞ്ചായത്തിൻെറ പ്രസിഡൻറാ യിരിക്കും. പഞ്ചായത്തിൽനിന്നും പഞ്ചായത്തിലേക്കും ഉള്ള എല്ലാ ഇടപാടു കളും പ്രസിഡൻറിൻെറ പേരിലായിരിക്കും. പഞ്ചായത്തിൻെറ ഭരണപരമായ എല്ലാ കാര്യങ്ങളിലും പ്രസിഡൻറിനേയും തെരഞ്ഞെടുക്കപ്പെട്ട സമിതി യേയും സഹായിക്കാൻ ഒരു സെക്രട്ടറി ഉണ്ടായിരിക്കും. ഗ്രാമതലത്തിൽ ഇതുവരെ നിലനിന്നിരുന്ന പഞ്ചായത്തുകളിൽ ഈ പദവി 'എക്സിക്യൂട്ടീവ് ഓഫീസർ' എന്ന പേരിലായിരുന്നു അറിയപ്പെട്ടിരുന്നത്.

ഇതേവരെ ജനങ്ങൾ പരിചയിച്ചുവന്ന പഞ്ചായത്തുസംവിധാനത്തിൽ നിന്നും തികച്ചും വിഭിന്നമായ വിപുലമായ അധികാര പരിധികളും ചുമതലകളും കർത്തവ്യങ്ങളുമാണ് ഇനി വരാൻ പോകുന്ന ഭരണഘടനയുടെ പിൻബലമുള്ള പഞ്ചായത്ത് സംവിധാനം എന്ന് ഇതേവരെ പറഞ്ഞ കാര്യങ്ങളിൽനിന്നും വ്യക്തമാണല്ലോ?

എന്നാൽ കടുത്ത വിമർശനങ്ങളും എതിർപ്പും ക്ഷണിച്ചുവരുത്തിയതാ യിരുന്നു ഇപ്പോൾ നിയമമായ 1994-ലെ കേരള പഞ്ചായത്ത് ബിൽ. അതിൻെറ പശ്ചാത്തലത്തിൽ പ്രധാന വിമർശനങ്ങളുടെ ഉള്ളടക്കവും നാം പരിശോധി ക്കേണ്ടതാണ്. കാരണം സദുദ്ദേശ്യത്തോടും അധികാരത്തിൻെറയും ഭരണത്തി ൻെറയും യഥാർഥ വികേന്ദ്രീകരണം ലക്ഷ്യമാക്കിക്കൊണ്ടും കൂടുതൽ മെച്ചപ്പെട്ട ഒരു നിയമനിർമാണം പ്രബുദ്ധമായ കേരളത്തിൽ ഉണ്ടാകേണ്ടിയി രിക്കുന്നു.

### 3. വിമർശനങ്ങളും നിർദേശങ്ങളും

പ്രധാനപ്പെട്ട രാഷ്ട്രീയ കക്ഷികൾ, സന്നദ്ധ സംഘടനകൾ, സാമൂഹ്യചി ന്തകർ, സാമൂഹ്യശാസ്ത്രജ്ഞർ തുടങ്ങി പൊതുകാര്യങ്ങളിൽ താൽപര്യമുള്ള ഒട്ടേറെ പ്രസ്ഥാനങ്ങളും വ്യക്തികളും 1994-ലെ കേരള പഞ്ചായത്ത്രാജ് ബില്ലിനെ നിശിതമായി വിമർശിച്ചിരുന്നു. പ്രധാനപ്പെട്ട വിമർശനങ്ങളിൽ വളരെ ചുരുക്കം ചിലതുമാത്രം ഉൾക്കൊണ്ടുകൊണ്ട് സർക്കാർ ബില്ലിൽ ഭേദഗതി വരുത്തി. മറ്റു ചില അപ്രധാന വകുപ്പുകളിലും ചില ഭേദഗതി വരുത്തി. എന്നാൽ ദീർഘകാല ഭവിഷ്യത്തുള്ള ജനാധിപത്യ പ്രക്രിയയിൽ ഒരു നാഴികക്കല്ലാകേണ്ട ഈ നിയമം വളരെ അറച്ചറച്ചും തങ്ങളുടെ സങ്കുചിതരാഷ്ട്രീയ താൽപര്യങ്ങൾക്ക് ഹാനികരമാവുമോ എന്നു പേടിച്ചും

ആണ് ഈ നിയമം കൊണ്ടുവന്നിരിക്കുന്നത്. നിയമം നടപ്പിലാവുമ്പോഴാണ് ഇത് കൂടുതൽ പ്രകടമാവുക. അതേസമയം ഈ ബില്ലിനെ ഇപ്പോഴത്തെ രൂപത്തിൽ എതിർത്ത രാഷ്ട്രീയകക്ഷികൾ കൂടുതൽ മെച്ചപ്പെട്ട ഒരു നിയമത്തിനുവേണ്ടി നിലകൊള്ളുന്നവരാണെന്ന് പൊതുപ്രഖ്യാപനം നടത്തിയിട്ടുണ്ട്. അത് വെറും ഭംഗിവാക്കല്ലെന്ന് തെളിയിക്കാൻ അവർക്കു ചുമതലയുണ്ട്. ഈ നിയമത്തിൻെറ രാഷ്ട്രീയപ്രാധാന്യം ഏതാനും നേതാക്കൻമാരൊഴികെ ഈ പറഞ്ഞ രാഷ്ട്രീയകക്ഷികളിൽ എല്ലാവരും ഉൾക്കൊണ്ടിട്ടുണ്ടെന്ന് കരുതാൻ പ്രയാസമുണ്ട്. ജനാധിപത്യ വികേന്ദ്രീകരണം ഒരു സുപ്രധാന രാഷ്ട്രീയ അജണ്ടയായി ഇനിയും വരാനിരിക്കുന്നതേയുള്ളൂ. അതുകൊണ്ടുതന്നെ പഞ്ചായത്ത്‌രാജ് നിമയം പാസ്സാക്കുമ്പോൾ ഉണ്ടായ വിമർശനങ്ങളും നിർദേശങ്ങളും ജനങ്ങളുടെ ഇടയിൽ വ്യാപകമായി പ്രചരിപ്പിക്കേണ്ടിയിരിക്കുന്നു. ഈയൊരു സുപ്രധാന കർത്തവ്യം പരിഷത്ത് ഏറ്റെടുത്തേ പറ്റൂ. പ്രധാനപ്പെട്ട വിമർശനങ്ങളും നിർദേശങ്ങളും താഴെ കൊടുക്കുന്നു.

## 1. ഉദ്യോഗസ്ഥമേധാവിത്വം

1994-ലെ പഞ്ചായത്ത്‌രാജ് നിയമത്തിൽ സംസ്ഥാന സർക്കാരിനും ഉദ്യോഗസ്ഥൻമാർക്കും വിപുലമായ അധികാരങ്ങളാണ് നൽകിയിരിക്കുന്നത്. കരടുബില്ലിൽ ഈ അധികാരം മിക്കതും നിക്ഷിപ്തമായിരുന്നത് സർക്കാർ നിയമിക്കുന്ന കമ്മീഷണർക്കായിരുന്നു. ഈ കമ്മീഷണർ പദവി എടുത്തുകളഞ്ഞ് നേരത്തെ പറഞ്ഞിരുന്ന അധികാരങ്ങളെല്ലാം പൊതുവിൽ സർക്കാരിലേക്ക് നിക്ഷിപ്തമാക്കിയിരിക്കുകയാണ്. എന്നുവച്ചാൽ സർക്കാർ നിശ്ചയിക്കുന്ന ഏതു ഉദ്യോഗസ്ഥനിലൂടെയും ഈ അധികാരങ്ങൾ നടപ്പിലാക്കാം. എന്തൊക്കെയാണ് ഈ അമിതാധികാരങ്ങൾ. വകുപ്പ് 188 (1) പ്രകാരം പഞ്ചായത്തിൻെറ അധീനതയിലുള്ള രേഖകളും രജിസ്റ്ററുകളും മറ്റും പരിശോധിക്കുന്നതിനും പഞ്ചായത്തിൻെറ മേൽനോട്ടത്തിൽ നടക്കുന്ന നിർമാണ പ്രവർത്തനങ്ങൾ, പഞ്ചായത്ത് നേതൃത്വത്തിലുള്ള സ്ഥാപനങ്ങൾ എന്നിവിടങ്ങളിൽ പ്രവേശിക്കുന്നതിനും പരിശോധിക്കുന്നതിനും അധികാരമുണ്ടായിരിക്കും.

വകുപ്പ് 190 അനുസരിച്ച് ഏതെങ്കിലും പഞ്ചായത്തിൻെറ പ്രസിഡൻേറാ, സെക്രട്ടറിയോ, അവരുടെ ഉത്തരവാദിത്വ നിർവഹണത്തിൽ വീഴ്ച വരുത്തിയിട്ടുണ്ടെന്ന് സർക്കാരിന് എപ്പോഴെങ്കിലും തോന്നുകയാണെങ്കിൽ അവരെ നിർദിഷ്ട കർത്തവ്യം ഒരു സമയപരിധിക്കുള്ളിൽ നടപ്പാക്കാൻ നിർബന്ധിക്കാവുന്നതാണ്.

വകുപ്പ് 193 ഇതിനേക്കാൾ ഗുരുതരമായ പ്രത്യാഘാതം സൃഷ്ടിക്കുന്ന ഒന്നാണ്. ഏതെങ്കിലും പഞ്ചായത്ത് നിയമപരമായ കൃത്യനിർവഹണത്തിൽ വീഴ്ച വരുത്തുകയോ, അമിതാധികാരം ഉപയോഗിക്കുകയോ ചെയ്യുന്നു എന്ന് സർക്കാരിന് തോന്നുകയാണെങ്കിൽ ആ പഞ്ചായത്തിനെ ഒരു സർക്കാർ ഉത്തരവുവഴി പിരിച്ചുവിടാവുന്നതാണ്. ഒരു തരത്തിലും നീതീകരിക്കാനാവാത്ത തരത്തിൽ കേവല വിവേചനാധികാരത്തെ ആസ്പദമാക്കി തെരഞ്ഞെടുക്കപ്പെട്ട ജനാധിപത്യവേദികളെ അട്ടിമറിക്കാനാണ് ഈ വകുപ്പ് ഇട

നൽകുക.

ഒരു ജനാധിപത്യക്രമത്തിൽ ഇത്തരം അധികാരങ്ങൾ ഒരിക്കലും ഉണ്ടാവാൻ പാടില്ല. ഇവ ഉദ്യോഗസ്ഥരാജിന് ഇടം നൽകാൻ ധാരാളം അവസരങ്ങൾ സൃഷ്ടിക്കും.

## 2. സർക്കാരിൻെറ കയ്യേറ്റം

തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾ എന്ന സങ്കൽപത്തെതന്നെ ഉൻമൂലനം ചെയ്യാൻ വഴിയൊരുക്കുന്ന പല പഴുതുകളും സംസ്ഥാന ഗവൺമെൻറ് 1994-ലെ പഞ്ചായത്ത്‌രാജ് നിയമത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ഇതിനുദാഹരണമാണ് വകുപ്പ് 152 (2) പ്രകാരം പഞ്ചായത്ത് അംഗങ്ങളെ തെരഞ്ഞെടുക്കാതിരിക്കുകയോ തെരഞ്ഞെടുപ്പ് നടത്താൻ കഴിയാതിരിക്കുകയോ ചെയ്യുന്ന സാഹചര്യത്തിൽ ഒരു സ്പെഷൽ ഓഫീസറേയോ, കാര്യനിർവഹണസമിതിയേയോ നിയോഗിച്ച് ഭരണനിർവഹണം നടത്തിക്കുവാൻ ഗവൺമെൻറിൽ നിക്ഷിപ്തമാവുന്ന അധികാരം. ഭരണഘടനാഭേദഗതി പാസായി ഒരു വർഷത്തിനകം പുതിയ നിയമനിർമാണത്തിനും പുതിയ തെരഞ്ഞെടുപ്പിനും കളമൊരുക്കുന്ന കേന്ദ്ര തീരുമാനം നിലനിൽക്കുമ്പോൾത്തന്നെ തദ്ദേശസ്വയംഭരണ സ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പ് അനിശ്ചിതമായി നീട്ടിക്കൊണ്ടു പോകാനും, നിലവിലുള്ള സഭകളെ പിരിച്ചുവിടാനും, ഏതവസരത്തിലും തന്നിഷ്ടപ്രകാരം ഭരണം ഉദ്യോഗസ്ഥൻമാർക്ക് ഏൽപിച്ചുകൊടുക്കാനും ഉള്ള സ്വേച്ഛാപരമായ അവകാശമാണ് ഇതുവഴി സർക്കാർ നേടിയെടുത്തിരിക്കുന്നത്.

ഇതിനേക്കാൾ നിർലജ്ജമായ വകുപ്പാണ് കൃത്യനിർവഹണത്തിലെ പെരുമാറ്റ ദൂഷ്യമോ, അപമാനകരമായ സ്വഭാവമോ, സ്വഭാവ ദൂഷ്യമോ, അധികാര ദുർവിനിയോഗമോ ആരോപിച്ച് ഈ നിയമത്തിൻെറ അടിസ്ഥാനത്തിൽ സർക്കാരോ അധികാരസ്ഥാനങ്ങളോ നൽകുന്ന ഉത്തരവുകൾ ലംഘിക്കുന്നതിൻെറ പേരിലോ ഒരു തെരഞ്ഞെടുക്കപ്പെട്ട പ്രസിഡൻറിനേയോ, വൈസ് പ്രസിഡൻറിനേയോ, സ്റ്റാൻറിംഗ് കമ്മറ്റി ചെയർമാനേയോ അംഗത്തേയോ തൽസ്ഥാനത്തുനിന്നും നീക്കം ചെയ്യാനുള്ള വ്യവസ്ഥ-വകുപ്പ് 159 (1). ഈ വകുപ്പുപ്രകാരം പിരിച്ചുവിടപ്പെടുന്ന അംഗങ്ങളെ അഞ്ചു വർഷത്തേക്ക് തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നതിൽ അയോഗ്യരാക്കാനുള്ള അമിതാധികാരം വകുപ്പ് 159 (2) നൽകുന്നു. മാറിമാറി വരുന്ന സർക്കാരുകളുടെ ഇഷ്ടം നോക്കിമാത്രം പ്രവർത്തിക്കേണ്ടിവരുന്ന വെറും പാവകളാക്കി പഞ്ചായത്തുകളെ മാറ്റുകയാണ് ഇതിൻെറ ഫലം. ഏതു തരത്തിലും നിലയിലും ദുർവ്യാഖ്യാനിക്കാവുന്നതാണ് ഈ വകുപ്പ്.

ഇതുപോലെതന്നെ വകുപ്പ് 191 (1) മുഖാന്തരം പഞ്ചായത്ത് പാസാക്കുന്ന ഏതു പ്രമേയവും ഭേദഗതി ചെയ്യാനോ പുനഃപരിശോധിക്കാനോ റദ്ദു ചെയ്യാൻതന്നെയോ, സർക്കാരിന് അധികാരം ലഭ്യമാകുന്നു. അതിനുള്ള കാരണങ്ങൾ അതിലേറെ ദുരുപദിഷ്ടവും അപഹാസ്യവും. അതായത് ഈ നിയമത്തിന് വിരുദ്ധമായി പാസാക്കപ്പെട്ടതോ, അവതരിപ്പിക്കപ്പെട്ടതോ അമിതാധികാരവിനിയോഗമുള്ളതോ മറ്റെന്തെങ്കിലും നിയമത്തിന് എതിരാണെന്നതോ കാരണമാക്കി കാണിക്കാം എന്നർഥം.

നിയമസഭയുടെ അധികാരങ്ങളും നിയമസഭാ സാമാജികരുടെ മൗലികാവകാശങ്ങളും കവർന്നെടുക്കുംവിധം പാർലമെൻറ് ഒരു നടപടിയോ നിയമനിർമാണമോ നടത്തിയാൽ അതിനെതിരെ നമ്മുടെ നിയമസഭയുടെ പ്രതികരണം എന്താവും? അത്രതന്നെ സ്വതന്ത്രവും പരമാധികാരസ്വഭാവം ഉൾക്കൊള്ളുന്നതുമായ പഞ്ചായത്ത് ഭരണസ്ഥാപനങ്ങളുടെ കാര്യത്തിൽ കടന്നുകയറ്റം നടത്തുന്നതിൻെറ യുക്തി എന്താണെന്ന് ജനങ്ങളെ ധരിപ്പിക്കാൻ സംസ്ഥാന ഗവൺമെൻറ് തുനിഞ്ഞിട്ടില്ല.

### 3. വിഭവശേഷി കൈമാറ്റവും പഞ്ചായത്തുകളുടെ തീരുമാനവും

പഞ്ചായത്ത് തലത്തിൽ നിയമവിധേയ അധികാരങ്ങൾ കൈമാറ്റപ്പെടുമ്പോൾ അവ വിനിയോഗിക്കാനുള്ള സാമ്പത്തികാധികാരവും സ്വമേധയാ കൈമാറ്റപ്പെടണം. യാതൊരു കാരണവശാലും വിഭവലഭ്യതയുടെ അടിസ്ഥാനത്തിൽ സാമ്പത്തികകൈമാറ്റം എന്ന ചോദ്യമേ ഉദിക്കുന്നില്ല. കാരണം ഇപ്പോൾ പ്രസ്തുത കൃത്യങ്ങൾ നിർവഹിക്കപ്പെടുന്നതിനുള്ള വിഭവം മാത്രമേ അങ്ങനെ കൈമാറ്റപ്പെടുന്നുള്ളൂ എന്നതാണ്.

പഞ്ചായത്തുകളുടെ വരുമാനമാർഗങ്ങളെക്കുറിച്ച് വിശദമായി 1994-ലെ നിയമത്തിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട് (അധ്യായം 19). ഇതുപ്രകാരം ഓരോ പഞ്ചായത്തിനും ഓരോ ഫണ്ട് രൂപീകരിക്കേണ്ടതാണ്. നികുതി, ലെവി മുതലായവ മിക്കതും ഗ്രാമപഞ്ചായത്തുതലത്തിലാണ് പിരിച്ചെടുക്കുക.

സാമ്പത്തിക വിഭവകൈമാറ്റവും പഞ്ചായത്തുകളുടെ വരുമാനമാർഗങ്ങളും ഇതു സംബന്ധിച്ച മറ്റു കാര്യങ്ങളും സംസ്ഥാന ധനകാര്യ കമ്മീഷൻെറ പരിശോധനയിൽ ഉൾപ്പെടുത്തേണ്ടതാണ്. പഞ്ചായത്തുകളുടെ സാമ്പത്തികശേഷി എങ്ങനെ, എപ്രകാരം ശക്തിപ്പെടുത്തുകയും വികസിപ്പിച്ചെടുക്കുകയും ചെയ്യാം എന്നതായിരിക്കണം ധനകാര്യ കമ്മീഷൻെറ ലക്ഷ്യം. ഇതിലേക്കായി സ്വതന്ത്ര പദവിയുള്ള വിദഗ്ധർ ഉൾപ്പെടുന്ന ഒരു ഉന്നതതല സമിതിയായിരിക്കണം സംസ്ഥാന ധനകാര്യ കമ്മീഷൻ. എന്നാൽ ഈ സ്പിരിട്ടിനു വിപരീതമായി റിട്ടയർ ചെയ്ത രണ്ടു ഗവൺമെൻറു ഉദ്യോഗസ്ഥരേയും, സെക്രട്ടറി പദവിയിലുള്ള ധനകാര്യ കമ്മീഷൻെറ ശുപാർശകൾ നടപ്പിലാക്കാൻ ബാധ്യസ്ഥതയുള്ള, ഒരു ഉദ്യോഗസ്ഥനേയും ചേർത്താണ് ആദ്യത്തെ സംസ്ഥാന ധനകാര്യ കമ്മീഷൻ സർക്കാർ രൂപീകരിച്ചിട്ടുള്ളത്. വ്യക്തവും വിശദവുമായ പരിശോധനാ വിഷയങ്ങൾ ഈ കമ്മീഷനു നൽകിയിട്ടുമില്ല. മാത്രമല്ല പ്രാദേശികാസൂത്രണവും വികസനവും വിഭവശേഷിയുമെല്ലാം പരിഗണിച്ച് പത്താം ദേശീയ ധനകാര്യ കമ്മീഷൻ മുമ്പാകെ അർഹമായത് നേടിയെടുക്കാനുള്ള ഒരു സംരംഭവും സർക്കാരിന് ചെയ്യാൻ കഴിഞ്ഞില്ല. പഞ്ചായത്ത്രാജിനോടുള്ള തണുപ്പൻ സമീപനവും രാഷ്ട്രീയ ഇച്ഛാശക്തിയുടെ അഭാവവുമാണ് ഇപ്പോഴും മുഴച്ചു നിൽക്കുന്നത്.

### 4. ഉദ്യോഗസ്ഥ കൈമാറ്റം

ഭരണപരവും സാമ്പത്തികപരവുമായ അധികാരകൈമാറ്റത്തോടൊപ്പം

നടപ്പാക്കേണ്ടുന്നതും സ്വാഭാവികവുമായ പ്രക്രിയയാണ് ആവശ്യമായ കൃത്യനിർവഹണ ഉദ്യോഗസ്ഥൻമാരുടെ ലഭ്യത. പഞ്ചായത്തിൽ ജോലി ചെയ്യുന്ന താൽക്കാലിക ജീവനക്കാർ (contingency employees) ഒഴികെ, മറ്റുള്ളവരെല്ലാം ഗവൺമെൻറ് ഉദ്യോഗസ്ഥരായി പരിഗണിക്കപ്പെടുകയും അവരുടെ നിയന്ത്രണാധികാരവും അച്ചടക്കാധികാരവും സർക്കാരിൽ നിക്ഷിപ്തമായിരിക്കുകയും ചെയ്യും. 1994-ലെ നിയമപ്രകാരം നാമമാത്രമായ നിയന്ത്രണം മാത്രമാണ് പഞ്ചായത്തുകൾക്ക് സർക്കാരിൽനിന്നും കൈമാറപ്പെടുന്ന ഉദ്യോഗസ്ഥൻമാരുടെ മേലുള്ളത്. തങ്ങൾ എടുക്കുന്ന നയപരവും പ്രായോഗികവും ആയ തീരുമാനങ്ങൾ നടപ്പാക്കേണ്ടുന്ന ജീവനക്കാരുടെ മേൽ തങ്ങൾക്കൊരധികാരവും ഇല്ലെന്നു വരുന്ന അവസ്ഥയിൽ പഞ്ചായത്തുകളുടെ ദൈനംദിന കൃത്യനിർവഹണം പരിതാപകരമായിത്തീരാനാണ് സാധ്യത. ഇതു പരിഹരിക്കാൻ നിലവിലുള്ള ഉദ്യോഗസ്ഥ സംവിധാനം അഴിച്ചു പണിയേണ്ടിവരും എന്നുള്ളതിൽ സംശയമില്ല. അന്തിമമായി തങ്ങൾക്കാവശ്യമായിവരുന്ന അടിയന്തിര ഘട്ടങ്ങളിൽ ജീവനക്കാരെ നിയമിക്കാനും പുനർനിയമനം നടത്താനും സ്ഥലമാറ്റം ചെയ്യാനും ഉൾപ്പെടെ അവകാശങ്ങൾ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് നിയമപരമായ അധികാരം നൽകേണ്ടതാണ്.

## 5. ജില്ലാ ആസൂത്രണസമിതി

ഭരണഘടനാ ഭേദഗതി ജില്ലാ ആസൂത്രണ സമിതി രൂപീകരണവും പ്രവർത്തനവും സംബന്ധിച്ച് വ്യക്തമായ സൂചനകൾ ഒന്നുംതന്നെ നൽകുന്നില്ല. ജില്ലാ പഞ്ചായത്ത്, നഗരപാലികകൾ ഇവയ്ക്കു പുറമെ ഒരു ജില്ലാ ആസൂത്രണസമിതി ഇത്രയുമാണ് ഭരണഘടനാനിർദേശം. പക്ഷേ, ഈ നിർദേശത്തെ കണക്കിലെടുത്ത് ജില്ലാതല ആസൂത്രണം ശക്തിപ്പെടുത്താൻ വേണ്ട വകുപ്പുകൾ ചേർക്കുകയായിരുന്നു സംസ്ഥാനനിയമം ചെയ്യേണ്ടിയിരുന്നത്. പഞ്ചായത്തീരാജ്, നഗരപാലിക നിയമങ്ങളുടെ ഫലമായി ജില്ലയ്ക്കകത്തെ ഗ്രാമപ്രദേശങ്ങളും നഗരപ്രദേശങ്ങളും പരസ്പരബന്ധമില്ലാത്ത രണ്ടു പ്രത്യേക ഭരണകൂടങ്ങളുടെ കീഴിൽ വരുന്ന സാഹചര്യത്തിൽ ജില്ലയ്ക്ക് പൊതുവായി നിലവിൽ വരുന്ന ജില്ലാ ആസൂത്രണ സമിതിക്ക് ഒരു സമന്വയധർമം നിർവഹിക്കാൻ കഴിയുമെന്നും ഇതിൻെറ നേതൃത്വം ജില്ലാ പഞ്ചായത്ത് പ്രസിഡൻറിനായിരിക്കണമെന്നും ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, മുൻസിപ്പാലിറ്റി ബില്ലിൻെറ കരടിൽ, സർക്കാർ ഇതു സംബന്ധിച്ച് കൊണ്ടുവന്ന നിർദേശം, നോമിനേറ്റു ചെയ്യപ്പെടുന്ന ഒരു വിദഗ്ധൻ അധ്യക്ഷനായിക്കൊണ്ടുള്ള ജില്ലാ ആസൂത്രണസമിതി രൂപീകരിക്കുന്നതിനാണ്. നിയമസഭയ്ക്കകത്തെ ശക്തമായ എതിർപ്പിനെത്തുടർന്ന് ജില്ലാ പഞ്ചായത്ത് പ്രസിഡൻറ് അധ്യക്ഷനായിക്കൊണ്ടുള്ള പതിനഞ്ചംഗ ജില്ലാ ആസൂത്രണസമിതി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. നിലവിലുള്ള ജില്ലാ പ്ലാനിങ് ആഫീസ് ഈ സമിതിയുടെ ആഫീസായി മാറണം.

വാർഷികപദ്ധതികൾ തയ്യാറാക്കൽ, ദീർഘകാല പദ്ധതികൾക്കു രൂപം നൽകൽ, പദ്ധതികളുടെയും, പരിപാടികളുടെയും നടത്തിപ്പിൻെറ പരിശോധനയും നിരീക്ഷണവും, ജീവനക്കാർക്കുള്ള പരിശീലനം തുടങ്ങിയ

കാര്യങ്ങളിൽ പഞ്ചായത്തുകളെ സഹായിക്കയാവണം ആസൂത്രണസമിതിയുടെ പ്രവർത്തനരീതി. ഇത്തരത്തിൽ താഴെതട്ടിൽനിന്നും തയ്യാറായി വരുന്ന പദ്ധതികൾ സമാഹരിച്ച് കുറ്റമറ്റതാക്കി അന്തിമരൂപം നൽകുകയാവണം ആസൂത്രണസമിതിയുടെ ഉത്തരവാദിത്വം. ജില്ലാ ആസൂത്രണ സമിതികളുമായി നിരന്തരം സമ്പർക്കം പുലർത്തുകയും അവിടങ്ങളിലെ പദ്ധതികൾക്ക് അനുപൂരകമാംവിധം സംസ്ഥാന പദ്ധതി തയ്യാറാക്കുകയും ചെയ്യാൻ സംസ്ഥാന ആസൂത്രണ സമിതി ശ്രദ്ധിക്കണം. ഓരോ പ്രദേശത്തും പ്രാകൃതികം, മാനുഷികം, സാമ്പത്തികം എന്നീ ഘടകങ്ങളിൽ ലഭ്യമായ വിഭവങ്ങൾ ഫലവത്തായി വിനിയോഗിക്കാൻ ഈ സമിതികൾക്ക് കഴിയേണ്ടതുണ്ട്. അതിനുള്ള നിയാമക വ്യവസ്ഥകൾ സംസ്ഥാനനിയമത്തിൽ ഉണ്ടായിരിക്കേണ്ടതാണ്. അതില്ലാതെപോയത് സർക്കാരിൻെറ ആസൂത്രണത്തോടുള്ള പൊള്ളയായ കാഴ്ചപ്പാടിനെയാണ് വ്യക്തമാക്കുന്നത്.

## പഞ്ചായത്ത്‌രാജ് ഒരു ജനകീയ ആവശ്യമായി ഉയർത്തിക്കൊണ്ടു വരിക

പ്രാദേശിക തലത്തിൽ വികസനപരമായും ഭരണപരമായും മറ്റുതരത്തിലും ജനങ്ങൾക്ക് അവരുടെ കാര്യങ്ങൾ കൂട്ടായി ആലോചിക്കാനും വേണ്ടത് ചെയ്യാനും ഭരണഘടനാസാധുതയോടെ നൽകുന്ന സ്വാതന്ത്ര്യവും സംവിധാനവുമാണ് പഞ്ചായത്ത് രാജ്. അത് ഒരു ജനകീയ ആവശ്യമായി ഉയർത്തിക്കൊണ്ടുവന്ന്, വേണ്ടിവന്നാൽ പ്രക്ഷോഭത്തിൻെറ രൂപം കൊടുത്ത് മുന്നോട്ടു കൊണ്ടുവന്നാൽ മാത്രമെ ഈ യാഥാർഥ്യം ഭരണകർത്താക്കളും രാഷ്ട്രീയ കക്ഷികളും അംഗീകരിക്കുകയുള്ളൂ. ഇപ്പോഴത്തെ പഞ്ചായത്ത്‌രാജ് നിയമം അതിനൊരു നിമിത്തം മാത്രമാണ്. കാരണം പഞ്ചായത്ത് രാജ് എന്ന സങ്കൽപത്തിൻെറ യഥാർഥ ലക്ഷ്യത്തിലേക്ക് ഇനിയും വളരെ ദൂരം പോകാനുണ്ട്. അതേസമയം ഈ ദൂരയാത്രയ്ക്ക് വഴിയൊരുക്കിയ ഭരണഘടനാഭേദഗതിയുടെ പ്രാധാന്യം ഒരിക്കലും കുറച്ചു കണ്ടുകൂടാ. ഇക്കാര്യം മുന്നിൽ കണ്ടുകൊണ്ടാണ് താഴെ പറയുന്ന വസ്തുതകൾ കണക്കിലെടുക്കേണ്ടത്.

1. മഹാത്മാഗാന്ധി വിഭാവനം ചെയ്ത അധികാരവികേന്ദ്രീകരണത്തിൻെറ പ്രസക്തി കാലം ചെല്ലുംതോറും ഏറി വരുന്നു.

2. അധികാര വികേന്ദ്രീകരണത്തിൻെറ പേരിൽ സ്വാതന്ത്ര്യത്തിനുശേഷം ഏർപ്പെടുത്തിയ പഞ്ചായത്ത്‌രാജിന് ഭരണഘടനാ സാധുത ലഭിക്കാൻ 46 വർഷം വേണ്ടിവന്നു.

3. ഇക്കാലമത്രയും പല സംസ്ഥാനങ്ങളിലും പലതരത്തിലാണ് പഞ്ചായത്ത്‌രാജ് നടപ്പിലാക്കിയത്. അറുപതുകളിൽ ഏറെ ആവേശത്തോടുകൂടി ചുരുക്കം ചില സംസ്ഥാനങ്ങൾ (മഹാരാഷ്ട്ര, ഗുജറാത്ത്, രാജസ്ഥാൻ തുടങ്ങിയവ) പരീക്ഷിച്ച പഞ്ചായത്ത്‌രാജ് അധികകാലം നിലനിന്നില്ല.

4. രാഷ്ട്രീയ ഇച്ഛാശക്തിയുടെ പിൻബലത്തോടെ ചുരുങ്ങിയ കാലയളവിൽ മാത്രം കർണാടകത്തിൽ നിലവിലിരുന്നതും എൺപതുകളുടെ ആദ്യംതൊട്ട് ഇന്നുവരെ പശ്ചിമബംഗാളിൽ ശക്തമായി നിലനിൽക്കുന്നതു

മായ പഞ്ചായത്ത്രാജ് മാത്രമാണ് ഇപ്പോൾ അധികാര വികേന്ദ്രീകരണത്തിന്റെ പുത്തൻ മാതൃകകൾ.

5. 1993-ലെ ഭരണഘടനാ ഭേദഗതിമൂലം ലഭ്യമായ പഞ്ചായത്ത് രാജ് ഒരു സുപ്രധാന കാൽവയ്പാണെങ്കിലും അതിൽ പല പ്രധാന അപാകതകളും ഉണ്ടെന്ന വസ്തുത വിസ്മരിക്കരുത്. ഉദാഹരണമായി ജില്ലാതലത്തിൽ നഗരങ്ങളേയും ഗ്രാമങ്ങളേയും വേർതിരിച്ചുകൊണ്ടുള്ള പഞ്ചായത്ത് സംവിധാനം, പഞ്ചായത്തുകൾ മൂന്നു തട്ടുകളിലായി വേണമെന്ന നിർബന്ധം, നിയമസഭാ അംഗങ്ങൾക്കും പാർലമെൻറ് അംഗങ്ങൾക്കും പഞ്ചായത്തുകളിൽ അംഗത്വം സംസ്ഥാനത്തിനു വേണമെങ്കിൽ നൽകാമെന്ന വ്യവസ്ഥ.

6. ഇതിനൊക്കെ പുറമെ പഞ്ചായത്തുകൾ പ്രാദേശിക സ്വയംഭരണ ഗവൺമെൻറുകളാകണമെന്ന സങ്കൽപം ഭരണഘടനാഭേദഗതിയിൽ ചേർത്തിട്ടും വികസനപരമായ വിഷയങ്ങൾ മാത്രം നിർബന്ധമായും കൈമാറിയാൽ മതി എന്ന വ്യവസ്ഥ.

7. ഇത്രയും പരിമിതമായ ഭരണഘടനാഭേദഗതി നിർദേശങ്ങളാണെങ്കിലും അധികാരവികേന്ദ്രീകരണത്തോടുള്ള മിക്ക സംസ്ഥാനങ്ങളുടെയും ആത്മാർഥതയില്ലാത്തെയുള്ള നിയമനിർമാണം, അതിൽ മുഖ്യസ്ഥാനം കേരളം നേടിയിരിക്കുന്നു എന്നു പറയാതെ വയ്യ.

അതേസമയം ഇപ്പോഴുള്ള നിയമമനുസരിച്ച് പഞ്ചായത്തുകൾക്ക് അവർക്കു വിട്ടുകൊടുത്തിരിക്കുന്ന വിഷയങ്ങളിൽ കാര്യക്ഷമമായും വിജയപ്രദമായും പ്രവർത്തിക്കാൻ കഴിയും എന്നു തെളിയിച്ചുകൊടുക്കേണ്ട ചുമതലയുണ്ട്. പഞ്ചായത്തുകൾക്ക് ജനങ്ങളുടെ വിശ്വാസ്യത നേടാൻ ഇതൊരു പ്രധാന ഘടകമായിത്തീരും എന്നതിൽ സംശയമില്ല. അങ്ങനെ നേടിയെടുക്കുന്ന വിശ്വാസ്യതയുടെ പിൻബലത്തിലാവണം കൂടുതൽ മെച്ചപ്പെട്ട ഒരു നിയമനിർമാണത്തിനുവേണ്ട കളം ഒരുക്കാൻ.

മേൽപറഞ്ഞ കാര്യങ്ങളുടെ അടിസ്ഥാനത്തിൽ പഞ്ചായത്ത്രാജ് സംവിധാനത്തെ, നിലവിലുള്ള പരിമിതികൾക്കകത്ത് നിന്നുകൊണ്ട് ഏറ്റവും നന്നായി പ്രവർത്തിപ്പിക്കാൻ നമുക്ക് എന്തൊക്കെ ചെയ്യാൻ കഴിയുമെന്നു നോക്കാം. ഈ പ്രവർത്തനങ്ങളെ മൂന്നായി തരം തിരിക്കാം. എ) പുതിയ പഞ്ചായത്ത്രാജ് സംവിധാനത്തെക്കുറിച്ചുള്ള പ്രചരണം. ബി) തെരഞ്ഞെടുക്കപ്പെടുന്ന ജനപ്രതിനിധികൾക്കും രാഷ്ട്രീയപ്രവർത്തകർക്കുമുള്ള ഓറിയന്റേഷൻ. സി) വികസന പ്രവർത്തനങ്ങളുടെ ആസൂത്രണത്തിലും നിർവഹണത്തിലും ഇടപെടൽ.

എ. മൂന്നു തട്ടുള്ള പഞ്ചായത്ത്രാജ് സംവിധാനം കേരളത്തെ സംബന്ധിച്ച് പുതിയതാണ്. ഗ്രാമസഭയുടെ പ്രവർത്തനവും നമ്മെ സംബന്ധിച്ച് പുതുമതന്നെ. ഒട്ടേറെ പഞ്ചായത്തുകളിൽ പഞ്ചായത്ത്രാജിനെക്കുറിച്ച് ചർച്ചകൾ നടന്നിട്ടുണ്ടെങ്കിലും ഇനിയും ഏറെ ബോധവൽക്കരണം ആവശ്യമുണ്ട്. ഗ്രന്ഥശാലാ പ്രസ്ഥാനവുമായി സഹകരിച്ചുകൊണ്ട് അതിബൃഹത്തായ ഒരു ബോധവൽക്കരണ പരിപാടി സംഘടിപ്പിക്കാവുന്നതാണ്.

ബി. ജനപ്രതിനിധികൾക്കും രാഷ്ട്രീയ പ്രവർത്തകർക്കുമുള്ള പരിശീലന പരിപാടി, മുഖ്യമായും പഞ്ചായത്ത്രാജിന് നേതൃത്വം നൽകേണ്ട ആളുകൾ

എന്ന നിലയിൽ അവർ അറിഞ്ഞിരിക്കേണ്ട കാര്യങ്ങളെ സംബന്ധിച്ചാവണം. വനിതാ അംഗങ്ങളെ യഥാർഥ ജനപ്രതിനിധികളാക്കുവാൻ ഇത്തരത്തിലുള്ള നിരന്തര പരിശീലനം അനിവാര്യമാണ്. ലഘുവായ സർവേകൾ, ഫീൽഡ്പഠനങ്ങൾ എന്നിവ പരിശീലനത്തിന്റെ ഭാഗമാകണം. ഇതിനായി പരിശീലന മൊഡ്യൂളുകൾ തയ്യാറാക്കാവുന്നതാണ്.

സി. ആസൂത്രണ പ്രവർത്തനങ്ങളിൽ ഇടപെടുക എന്നത് കുറേക്കൂടി ശ്രമകരമായ ജോലിയാണ്. കേരള പഞ്ചായത്ത്രാജ് നിയമത്തിലെ മൂന്നാം പട്ടികയനുസരിച്ച് ഗ്രാമപഞ്ചായത്തുകൾക്ക് നൽകിയിരിക്കുന്ന വിവിധ വിഷയങ്ങളിൽ കുറെയേറെ സ്വതന്ത്രമായ അധികാരങ്ങൾ നൽകിയിരിക്കുന്നത് കൃഷി, ചെറുകിട ജലസേചനം, ആരോഗ്യം, വിദ്യാഭ്യാസം സാമൂഹ്യ ക്ഷേമം എന്നീ വകുപ്പുകളിലാണ്. ഈ അധികാരങ്ങൾ തൃപ്തികരമായി വിനിയോഗിക്കുന്നതിനും പ്രവർത്തനങ്ങൾ ജനകീയമായി നടപ്പാക്കുന്നതിനും എന്തൊക്കെ ചെയ്യാം എന്നതിനുള്ള രൂപരേഖ ഓരോ പഞ്ചായത്തിലും തയ്യാറാക്കേണ്ടതുണ്ട്. മേൽപറഞ്ഞ അഞ്ച് മേഖലകളിലോരോന്നിലും അടുത്ത അഞ്ചുവർഷത്തേക്ക് ചെയ്യേണ്ടുന്ന കാര്യങ്ങളെക്കുറിച്ചുള്ള രൂപരേഖ തയ്യാറാക്കുന്നത് ഒരടിയന്തിര ലക്ഷ്യമായി സ്വീകരിക്കണം. ഒട്ടേറെ വിവരങ്ങൾ ശേഖരിച്ച് അതിന്റെ അടിസ്ഥാനത്തിൽ ചെയ്യേണ്ടതാണ്. ഈ ആസൂത്രണമെങ്കിലും ഒരു ക്രാഷ് പ്രോഗ്രാം എന്ന നിലയിൽ പഞ്ചായത്തിനകത്തുതന്നെ ലഭ്യമായതും പെട്ടെന്ന് ശേഖരിക്കാൻ കഴിയുന്നതുമായ വിവരങ്ങളുടെ അടിസ്ഥാനത്തിൽ ഒരു കർമപരിപാടി തയ്യാറാക്കാവുന്നതാണ്. ഈ പ്രവർത്തനങ്ങൾക്ക് ആവശ്യമായ സഹായങ്ങൾ ചെയ്യുന്നതിന് ഒരു Village Technical Corps രൂപീകരിക്കാനും അതിനെ പഞ്ചായത്ത് ഭരണവുമായി ബന്ധിപ്പിക്കാനും നമുക്കു കഴിയും. ഇങ്ങനെ തയ്യാറാക്കുന്ന പദ്ധതികളുടെ ജനകീയമായ നടത്തിപ്പിലും നമുക്ക് ഏറെ സംഭാവന ചെയ്യാൻ കഴിയും.

ഈവിധ പ്രവർത്തനങ്ങളിലൂടെ പഞ്ചായത്ത്രാജിന്റെ ശക്തി ജനങ്ങളെ ബോധ്യപ്പെടുത്താനും ഗ്രാമീണ സ്വയംഭരണം എന്ന സങ്കൽപത്തിലേക്ക് ഒരു ചവിട്ടുപടിയായി അതിനെ ഉപയോഗപ്പെടുത്താനും നമുക്കു കഴിയും.

## അനുബന്ധം - 1

എഴുപത്തിമൂന്നാം ഭരണഘടനാ ഭേദഗതിയനുസരിച്ച് പഞ്ചായത്തുകൾക്ക് നൽകേണ്ട വിഷയങ്ങളുടെ അവശ്യലിസ്റ്റ്.

1. കൃഷിയും കാർഷികവികസനവും
2. ഭൂവികസനവും ഭൂപരിഷ്കരണവും മണ്ണു സംരക്ഷണവും
3. ചെറുകിട ജലസേചനം, ജലമാനേജ്മെന്റ്, നീർമറിവികസനം
4. മൃഗസംരക്ഷണം, ഡയറി, കോഴിവളർത്തൽ
5. ഫിഷറീസ്
6. സാമൂഹ്യവനവൽക്കരണവും പ്ലാന്റേഷൻ വനങ്ങളും
7. ചെറുകിട വനവിഭവങ്ങൾ
8. ചെറുകിടവ്യവസായം, ഭക്ഷ്യസംസ്കരണവ്യവസായം
9. ഖാദി ഗ്രാമവ്യവസായം
10. ഗ്രാമീണഭവനനിർമാണം

11. കുടിവെള്ളം
12. ഇന്ധനവും കാലിത്തീറ്റയും
13. റോഡുകൾ, കലുങ്കുകൾ, പാലം, കടത്ത്, ജലപാതകൾ, മറ്റു ഗതാഗതസൗകര്യങ്ങൾ.
14. വൈദ്യുതി വിതരണം ഉൾപ്പെടെ ഗ്രാമീണവൈദ്യുതീകരണം.
15. പാരമ്പര്യേതര ഊർജസ്രോതസ്സുകൾ
16. ദാരിദ്ര്യനിർമാർജന പരിപാടികൾ
17. വിദ്യാഭ്യാസം - പ്രൈമറിയും സെക്കൻററിയും
18. സാങ്കേതിക പരിശീലനം, തൊഴിലധിഷ്ഠിത വിദ്യാഭ്യാസം
19. വയോജന വിദ്യാഭ്യാസവും അനൗപചാരിക വിദ്യാഭ്യാസവും
20. ഗ്രന്ഥാലയങ്ങൾ
21. സാംസ്കാരിക പ്രവർത്തനങ്ങൾ
22. ചന്തകളും മേളകളും
23. ആരോഗ്യവും ശുചീകരണവും - പി.എച്ച്.സി., ഡിസ്പെൻസറി, ആശുപത്രികൾ ഉൾപ്പെടെ.
24. കുടുംബക്ഷേമം
25. വനിതകളുടെയും കുട്ടികളുടെയും വികസനം
26. സാമൂഹ്യക്ഷേമം - വികലാംഗക്ഷേമം ഉൾപ്പെടെ
27. ദുർബലവിഭാഗക്കാരുടെ ക്ഷേമം
28. പൊതുവിതരണ സമ്പ്രദായം
29. സാമൂഹ്യ സ്വത്തുക്കളുടെ സംരക്ഷണം

## അനുബന്ധം - 2

1994-ലെ കേരളാ പഞ്ചായത്ത്രാജ് നിയമമനുസരിച്ച് പഞ്ചായത്തുകൾക്ക് കൈമാറാൻ ഉദ്ദേശിക്കുന്ന വിഷയങ്ങളുടെയും പദ്ധതികളുടെയും ലിസ്റ്റ്.

ഗ്രാമപഞ്ചായത്തുകളുടെ അനിവാര്യചുമതലകൾ:

1. പൊതുകുളങ്ങളുടെ സംരക്ഷണം.
2. ജലസേചനത്തിനോ, ശുദ്ധജലവിതരണത്തിനോ വേണ്ടിയുള്ള കുഴൽക്കിണറുകളും കിണറുകളും കുഴിക്കലും സംരക്ഷണവും.
3. കേരള ജല അതോറിറ്റി ഭാരമേൽപിക്കുന്നതും അല്ലാതെയുമുള്ള ജലവിതരണപദ്ധതികൾ നടപ്പാക്കൽ.
4. ഇപ്പോൾ ഗ്രാമപഞ്ചായത്തുകളുടെ കീഴിലുള്ളതും സർക്കാർ കൈമാറ്റം ചെയ്തുകൊടുക്കുന്നതുമായ ഗ്രാമീണറോഡുകളുടെയും, ഈ റോഡുകൾക്കുവേണ്ടിയുള്ള പാലങ്ങളുടെയും കലുങ്കുകളുടെയും ഓടകളുടെയും സംരക്ഷണവും, പുതിയ ഗ്രാമീണറോഡുകളുടെ നിർമാണം, സംരക്ഷണം എന്നിവയും.
5. പുതിയ റോഡുകൾക്കും നിലവിലുള്ള റോഡുകൾക്കും വീതികൂട്ടുന്നതിനുവേണ്ടി ഭൂമി സ്വമേധയാ വിട്ടുകൊടുക്കുന്നതു സംഘടിപ്പിക്കൽ.
6. കടത്തുകൾ നടത്തുകയും അവയ്ക്ക് ലൈസൻസ് നൽകുകയും ചെയ്യൽ.
7. ജലമാർഗങ്ങളും പൊതുകനാലുകളും സംരക്ഷിക്കൽ.

8. തെരുവുവിളക്കുകൾ പ്രദാനം ചെയ്യുകയും അവയുടെ സംരക്ഷണവും.
9. അനാരോഗ്യകരമായ പ്രദേശങ്ങൾ ഉദ്ധരിക്കുകയും പരിസരശുചിത്വം പരിപാലിക്കുകയും അതിനുവേണ്ടി ബോധവൽക്കരണം നടത്തുകയും ചെയ്യൽ.
10. അലഞ്ഞു നടക്കുന്ന പട്ടികളെ നശിപ്പിക്കുൽ.
11. കൊതുക് നിയന്ത്രണം.
12. കശാപ്പുശാലകളുടെ നടത്തിപ്പ്.
13. മാംസം, മൽസ്യം, പെട്ടെന്നു ചീത്തയാകുന്ന മറ്റു ഭക്ഷ്യ ഇനങ്ങൾ എന്നിവയുടെ വിൽപന നിയന്ത്രിക്കൽ.
14. ഭക്ഷ്യസ്ഥാപനങ്ങൾക്ക് ലൈസൻസ് നൽകൽ.
15. അപകടകരവും അസഹ്യതയുണ്ടാക്കുന്നതുമായ വ്യാപാരങ്ങൾക്ക് ലൈസൻസ് നൽകൽ.
16. റോഡുകളും ഓടകളും മാർക്കറ്റുകളും മറ്റും വൃത്തിയാക്കലും ഖരരൂപത്തിലുള്ള വർജ്യവസ്തുക്കൾ നീക്കം ചെയ്യലും.
17. 'വാട്ടർ ടൈപ്പ് ക്ലോസറ്റു'കൾ പ്രചരിപ്പിക്കുക.
18. ശവം അടക്കം ചെയ്യുന്നതിനും ദഹിപ്പിക്കുന്നതിനുമുള്ള പൊതുസ്ഥലങ്ങളും വൈദ്യുത ക്രിമറ്റോറിയങ്ങളും ഉണ്ടാക്കുകയും സംരക്ഷിക്കുകയും വൃത്തിയായി സൂക്ഷിക്കുകയും ചെയ്യുക.
19. കന്നുകാലി പൗണ്ടുകൾ നടത്തുക.
20. അനാഥ പ്രേതങ്ങളും മൃഗങ്ങളുടെ ശവശരീരങ്ങളും മറവുചെയ്യുക.
21. പൊതുമാർക്കറ്റുകൾ, ഷോപ്പിംഗ് കോംപ്ലക്സുകൾ, ബസ്സ്റ്റാൻറുകൾ, പാർക്കുകൾ, റെസ്റ്റ് ഹൗസുകൾ മുതലായവ നടത്തുക.
22. ടാക്സികളും ഓട്ടോറിക്ഷകളും ഉൾപ്പെടെയുള്ള വാഹനങ്ങൾ പാർക്കു ചെയ്യുവാനുള്ള സ്ഥലങ്ങൾ ഏർപ്പെടുത്തുക.
23. ബസ് കാത്തുനിൽക്കുന്നതിനുള്ള ഷെഡ്ഡുകൾ ഏർപ്പെടുത്തുക.
24. പൊതു മൂത്രപ്പുരകളും കക്കൂസുകളും കുളിസ്ഥലങ്ങളും ഏർപ്പെടുത്തുക.
25. ജനനങ്ങളും മരണങ്ങളും വിവാഹങ്ങളും രജിസ്റ്റർ ചെയ്യുക.
26. വാർഷിക ബഡ്ജറ്റ് തയ്യാറാക്കുക.
27. ചേരി പരിഷ്കരണ പദ്ധതികൾ നടപ്പിലാക്കുക.
28. അനധികൃത കെട്ടിട നിർമാണവും ഭൂവിനിയോഗവും നിയന്ത്രിക്കുക.
29. നദികളിലും കുളങ്ങളിലും കുളിക്കടവുകൾ ഏർപ്പെടുത്തുകയും കന്നുകാലികളെ കുളിപ്പിക്കുന്നതിന് പ്രത്യേകം കടവുകൾ ഏർപ്പെടുത്തുകയും ചെയ്യുക.
30. കനാലുകളിൽ ബോട്ടുകൾ പാർക്കു ചെയ്യാനുള്ള സ്ഥലം ഏർപ്പെടുത്തുക.
31. മേളങ്ങളും ഉൽസവങ്ങളും നിയന്ത്രിക്കുക.
32. ദുർബല വിഭാഗങ്ങൾക്കായി നിയമസഹായ സമിതികൾ രൂപീകരിക്കുക

## ഗ്രാമപഞ്ചായത്ത് വഹിക്കേണ്ടതായ മറ്റു ചുമതലകൾ

### 1. കൃഷി

എ) കൃഷി അഭിവൃദ്ധിപ്പെടുത്തലും മാതൃകാ കൃഷിക്കളങ്ങൾ സ്ഥാപിക്കലും.

ബി) പച്ചക്കറി/തീറ്റപ്പുൽകൃഷി, ഔഷധസസ്യങ്ങൾ എന്നിവയുടെ കൃഷിയും അവയുടെ വിതരണവും മെച്ചപ്പെടുത്തൽ

സി) ധാന്യപ്പുര സ്ഥാപിക്കൽ.

ഡി) ഗ്രാമ പഞ്ചായത്തിൻെറ വകയോ അഥവാ അതിൽ നിക്ഷിപ്തമായിട്ടുള്ളതോ ആയ പാഴ്ഭൂമികളും തരിശുഭൂമികളും കൃഷിചെയ്യലും ഭൂമിയുടെ ഏറ്റവും പ്രയോജനകരമായ വിനിയോഗത്തെ പ്രോത്സാഹിപ്പിക്കലും.

ഇ) വളം ലഭിക്കുന്നതായ സ്രോതസ്സുകളുടെ സംരക്ഷണം ഉറപ്പുവരുത്തുക; പച്ചിലവളം കൃഷി ചെയ്തുണ്ടാക്കുക; കൂട്ടുവളം നിർമിക്കുകയും വളം വിൽപന നടത്തുകയും ചെയ്യുക; ജൈവവളത്തിൻെറ ഉപയോഗം പ്രോത്സാഹിപ്പിക്കുക:

എഫ്) മെച്ചപ്പെട്ട ഇനം വിത്തുകളുടേയും തൈകളുടേയും നടീൽ വസ്തുക്കളുടേയും നഴ്സറികൾ സ്ഥാപിക്കുകയും പരിപാലിക്കുകയും ചെയ്യുക.

ജി) പണിയായുധങ്ങൾ, സാമഗ്രികൾ, കീടനാശിനികൾ മുതലായവ നൽകൽ.

എച്ച്) സഹകരണ കൃഷിയും കൂട്ടുകൃഷിയും പ്രോത്സാഹിപ്പിക്കുക.

ഐ) വിള പരീക്ഷണങ്ങൾ നടത്തുകയും വിള സംരക്ഷണപദ്ധതികൾ ആരംഭിക്കുകയും ചെയ്യുക.

ജെ) കർഷകരുടെ ക്ലബ്ബുകൾക്കും സമിതികൾക്കും പ്രോത്സാഹനം നൽകുക.

കെ) ഭൂപരിഷ്കരണ പദ്ധതികൾ നടപ്പാക്കുന്നതിൽ സർക്കാരിനെ സഹായിക്കുക.

എൽ) മണ്ണ് സംരക്ഷണ പദ്ധതികൾ നടപ്പിലാക്കുക.

എം) ഉദ്യാനകൃഷി പ്രോത്സാഹിപ്പിക്കുക.

എൻ) മേച്ചിൽസ്ഥലങ്ങൾ വികസിപ്പിക്കുകയും പരിപാലിക്കുകയും ചെയ്യുക.

ഒ) ഗുരുതരമായ കീടങ്ങൾക്കും രോഗങ്ങൾക്കും എതിരെ സസ്യങ്ങളെ സംരക്ഷിക്കുകയും കളകൾ നിർമാർജനം ചെയ്യുകയും ചെയ്യുക.

പി) കാർഷികപ്രദേശങ്ങൾ നടത്തുക.

ക്യൂ) കൃഷിഭവനുകളുടെ പൂർണമായ നിയന്ത്രണവും മേൽനോട്ടവും വഹിക്കുക.

ആർ) ഭൂമി ഏറ്റവും പ്രയോജനകരമായ വിധത്തിൽ ഉപയോഗിക്കുന്നതിനും ഉൽപാദനം വർധിപ്പിക്കുന്നതിനുംവേണ്ടി വിള വികസന പരിപാടികൾ.

എസ്) രാസവളങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനുള്ള പ്രവർത്തനങ്ങൾ

റ്റി) ഭാഗികമായ യന്ത്രവൽക്കരണം ഏർപ്പെടുത്തൽ.

യു) വിത്തുൽപാദനം പ്രോത്സാഹിപ്പിക്കൽ.

വി) ഗ്രാമതലത്തിൽ മേളകളും സെമിനാറുകളും കർഷകദിനവും നിവേശപക്ഷാചരണവും (ഇൻപുട്ട് ഫോർട്ട്നൈറ്റ്) നടത്തുക.

**2. മൃഗസംരക്ഷണവും ക്ഷീരവികസനവും**

(സർക്കാറിൻെറ മാർഗനിർദേശത്തിനു വിധേയമായി)

എ) കന്നുകാലികളെയും കന്നുകാലി പ്രജനനവും കന്നുകാലികളുടെ പൊതുസംരക്ഷണവും അഭിവൃദ്ധിപ്പെടുത്തൽ

ബി) ക്ഷീരവികസനം പ്രോത്സാഹിപ്പിക്കുക.

സി) സർക്കാർ വെറ്റിനറി ഡിസ്പെൻസറികളുടെ നടത്തിപ്പ്.

ഡി) കോഴി വളർത്തൽ, തേനീച്ച വളർത്തൽ, പന്നിവളർത്തൽ എന്നിവ അഭിവൃദ്ധിപ്പെടുത്തുക.

ഇ) പുൽമേടുകളുടെ വികസനം

എഫ്) കന്നുകാലിപ്രദർശനങ്ങളും കോഴിപ്രദർശനങ്ങളും നടത്തുക.

ജി) മൃഗങ്ങളോടുള്ള ക്രൂരത തടയുക.

എച്ച്) കൃത്രിമ ഗർഭോൽപാദന സൗകര്യങ്ങൾ ഏർപ്പാടാക്കുക.

ഐ) മൃഗങ്ങളുടെ പൊതുവായ ആരോഗ്യം.

ജെ) മൃഗ ചികിൽസ ഉൾപ്പെടെ മൃഗസംരക്ഷണം.

കെ) മൃഗങ്ങളുടെ രോഗങ്ങൾ തടയുന്നതിനും നിർമാർജനം ചെയ്യുന്നതിനും ബന്ധപ്പെട്ട അധികാരികളെ സഹായിക്കൽ.

**3. ചെറുകിട ജലസേചനം**

എ) പഞ്ചായത്തിനുള്ളിൽ പ്രയോജനം ലഭിക്കുന്ന 5 ഹെക്ടറിൽ കൂടാതെയുള്ള ചെറുകിട ജലസേചനപദ്ധതികളുടെയും ലിഫ്റ്റ് ഇറിഗേഷൻ പദ്ധതികളുടെയും നിർമാണവും പരിപാലനവും.

ബി) ശുദ്ധജല വിതരണത്തിനുവേണ്ടിയുള്ള കുഴൽക്കിണറുകൾ കുഴിക്കലും സംരക്ഷണവും.

സി) കമാൻഡ് ഏരിയാ വികസന അഥോറിട്ടി ഏൽപിക്കുന്ന പണികൾ ഏർപ്പാടാക്കൽ.

ഡി) ജലസേചനത്തിനായുള്ള ജലത്തിൻെറ മാനേജ്മെൻറും ശരിയായ ഉപയോഗവും.

ഇ) കേരള വാട്ടർ അഥോറിട്ടി ചുമതലപ്പെടുത്തിയ ജലവിതരണ പദ്ധതികൾ നടപ്പാക്കലും അവയുടെ പരിപാലനവും.

എഫ്) കർഷകരുടെ സഹകരണത്തോടെ പാടങ്ങളിൽ നീർച്ചാലുകളും ഫീൽഡ് ബൂത്തുകളും നിർമിക്കുക.

**4. മത്സ്യബന്ധനം:**

എ) പൊതുജലാശയങ്ങൾ പാട്ടത്തിന് കൊടുത്തുകൊണ്ടും സംരംഭകരെ പ്രോത്സാഹിപ്പിച്ചുകൊണ്ടും മത്സ്യവിതരണം നടത്തിക്കൊണ്ടും മറ്റും ഉൾനാടൻ മത്സ്യബന്ധനം വികസിപ്പിക്കുക.

ബി) പരമ്പരാഗതമായ ലാൻറിംഗ് സെൻററുകൾ (ഇറക്കു കേന്ദ്രങ്ങൾ) നടത്തിക്കൊണ്ടുപോവുകയും പരിപാലിക്കുകയും ചെയ്യുക.

സി) മത്സ്യബന്ധന റോഡുകളും ഡിസ്പെൻസറികളും സ്കൂളുകളും പരിപാലിക്കുകയും സൂക്ഷിക്കുകയും ചെയ്യുക.

ഡി) സ്കോളർഷിപ്പുകളും സ്റ്റൈപ്പെൻറുകളും ഗ്രാൻറുകളും സൗജന്യമോ സബ്സിഡിയോടുകൂടിയതോ ആയ പുസ്തകങ്ങളും നൽകിക്കൊണ്ട് മത്സ്യത്തൊഴിലാളികളുടെ വിദ്യാഭ്യാസ സൗകര്യങ്ങൾ വ്യാപിപ്പിക്കുക.

ഇ) തീരദേശങ്ങളിൽ നഴ്സറി സ്കൂളുകളും സാക്ഷരതാ പരിപാടികളും സംഘടിപ്പിക്കുക.

എഫ്) മത്സ്യത്തൊഴിലാളികളുടെ ഉന്നമനത്തിനും വികസനത്തിനും വേണ്ടി ക്ഷേമപദ്ധതികൾ നടപ്പിലാക്കുക.

**5. സാമൂഹ്യ വനവൽക്കരണം** (സർക്കാരിൻെറ സാങ്കേതിക മാർഗനിർദേശത്തിനും മേൽനോട്ടത്തിനും വിധേയമായി)

എ) മരങ്ങൾ നട്ടുപിടിപ്പിക്കുന്നതിനുള്ള പ്രചരണം സംഘടിപ്പിക്കൽ.

ബി) ചോലമരങ്ങളും സാമൂഹ്യ വനവൽക്കരണസ്ട്രിപ്പുകളും നട്ടുപിടിപ്പിക്കുകയും സംരക്ഷിക്കുകയും ചെയ്യൽ.

സി) വിറകിനുള്ള വൃക്ഷങ്ങൾ വളർത്തുകയും വിറകു വിതരണം നടത്തുകയും ചെയ്യൽ.

ഡി) കന്നുകാലി തീറ്റയ്ക്കുള്ള സസ്യങ്ങളും സോഫ്റ്റ്വുഡ് മരങ്ങളും കൃഷിചെയ്യുക.

ഇ) വൃക്ഷത്തൈകൾ വളർത്തിയെടുക്കുന്നതിനുള്ള നഴ്സറികൾ നേരിട്ടും വിദ്യാഭ്യാസ സ്ഥാപനങ്ങളെയും സ്വമേധയാ പ്രവർത്തിക്കുന്ന ഏജൻസികളെയും സഹായിച്ചുകൊണ്ടും സ്ഥാപിക്കുക.

എഫ്) പരിസ്ഥിതി സംബന്ധമായ ഘടകങ്ങളെ സംബന്ധിച്ച് ബോധവൽക്കരണം നടത്തുക.

**6. ചെറുകിട വ്യവസായങ്ങൾ**

എ) ഒരു പ്രദേശത്തെ പരമ്പരാഗതമായുള്ള തൊഴിൽപരമായ കഴിവുകൾ തിരിച്ചറിയുകയും കുടിൽ വ്യവസായങ്ങൾ വികസിപ്പിക്കുകയും ചെയ്യുക.

ബി) ചെറുകിട വ്യവസായങ്ങൾക്കും പണ്ടകശാലകൾക്കും ലൈസൻസ് നൽകുക.

സി) കൈത്തൊഴിൽ ചെയ്യുന്നവർക്കും കരകൗശലപ്പണിയിൽ ഏർപ്പെട്ടിരിക്കുന്നവർക്കും പരിശീലനം നൽകാനുള്ള പരിപാടികൾ സംഘടിപ്പിക്കുക.

ഡി) പട്ടുനൂൽപുഴു വളർത്തൽ പ്രോത്സാഹിപ്പിക്കുക.

ഇ) ചെറുകിട വ്യാവസായിക എസ്റ്റേറ്റുകൾ സ്ഥാപിക്കുകയും നോക്കി നടത്തുകയും ചെയ്യുക.

എഫ്) അസംസ്കൃത സാധനങ്ങളുടെ പ്രാദേശിക വികസനത്തെ സഹായിക്കുക.

ജി) ഗ്രാമവ്യവസായങ്ങൾക്കും അവയുടെ ഉൽപന്നങ്ങൾക്കും സമൂഹത്തിൽ താൽപര്യം ജനിപ്പിക്കുക.

എച്ച്) ചെറുകിട വ്യവസായത്തിനുള്ള സാമ്പത്തിക സഹായവിതരണം, സ്വയംതൊഴിൽ കണ്ടെത്തൽ പദ്ധതികൾക്ക് സഹായം നൽകൽ, കൈത്തറി കരകൗശല വ്യവസായങ്ങളുടെ വികസനം.

**7. ഭവനനിർമാണം**

എ) ഭവനരഹിതരായ കുടുംബങ്ങളേയും പുറമ്പോക്കിൽ താമസിക്കുന്ന വരേയും തിരിച്ചറിയുക.

ബി) ഗ്രാമീണ ഭവന നിർമാണ പദ്ധതികൾ നടപ്പിലാക്കുക.

സി) ഗ്രാമീണ ഭവനനിർമാണത്തിനുള്ള സ്ഥലങ്ങൾ കണ്ടെത്തുകയും അവ ഭവനരഹിതർക്ക് വിതരണം നടത്തുകയും ചെയ്യുക.

ഡി) ചെലവു കുറഞ്ഞ ഭവനനിർമാണത്തിനും കെട്ടിട നിർമാണസാമഗ്രികൾക്കും പ്രചാരം നൽകുക.

ഇ) ഷെൽട്ടർ അപ്ഗ്രഡേഷൻ പദ്ധതികൾ നടപ്പിലാക്കുക.

എഫ്) ഹൗസിങ് കോളനികളിൽ പൊതുസൗകര്യങ്ങൾ ഏർപ്പെടുത്തുക.

**8. വൈദ്യുതിയും പാർമ്പര്യേതര ഊർജവും**

എ) ഗ്രാമീണ വൈദ്യുതീകരണം ഉൾപ്പെടെ കേരള സംസ്ഥാന വൈദ്യുതിബോർഡ് നടത്തേണ്ടതായ വൈദ്യുതീകരണ ജോലികൾ തിരിച്ചറിയുക.

ബി) ബയോഗ്യാസ് പ്ലാൻറ് ഉൾപ്പെടെയുള്ള പാരമ്പര്യേതര ഊർജം പ്രചാരത്തിലാക്കുക.

സി) ഊർജം ലഭിക്കുന്നതിനുള്ള ഉപായങ്ങൾക്കു പ്രോത്സാഹനം നൽകുകയും അവ പ്രചരിപ്പിക്കുകയും ചെയ്യുക.

**9. ദാരിദ്ര്യനിർമാർജനവും ഗ്രാമീണവികസന പരിപാടികളും**

എ) ദാരിദ്ര്യ നിർമാർജന പരിപാടികളെക്കുറിച്ച് പൊതുജനബോധവൽക്കരണവും പങ്കാളിത്തവും പ്രോത്സാഹിപ്പിക്കുക.

ബി) ദാരിദ്ര്യനിർമാർജന പരിപാടികളുടെ ഗുണഭോക്താക്കളെ തെരഞ്ഞെടുക്കുക.

സി) ജെ.ആർ.വൈ. പദ്ധതിയുടേയും മറ്റു പദ്ധതികളുടേയും കീഴിൽ പ്രത്യേകം പറഞ്ഞിട്ടുള്ള. പരിപാടികൾ കേന്ദ്രസർക്കാരിൻെറ നിർബന്ധങ്ങൾക്ക് വിധേയമായി നടപ്പാക്കുക.

ഡി) മഹിളാ സമാജങ്ങളെ പ്രോത്സാഹിപ്പിക്കുക.

ഇ) തരിശു ഭൂമി വികസന പദ്ധതികൾ നടപ്പാക്കുക.

**10. വിദ്യാഭ്യാസം**

എ) ഗ്രാമപഞ്ചായത്തുകളിലുള്ള എൽ.പി.സ്കൂളുകളുടെ നിയന്ത്രണം.

ബി) സർക്കാർ സ്കൂൾ കെട്ടിടങ്ങൾ നിർമിക്കുകയും അറ്റകുറ്റപ്പണികൾ നടത്തുകയും ചെയ്യുക.

സി) സ്കൂൾ കുട്ടികൾക്ക് ഉച്ചഭക്ഷണം നൽകുക.

ഡി) പ്രീ-പ്രൈമറി സ്കൂളുകളും വ്യാവസായിക പരിശീലനകേന്ദ്ര

ങ്ങളും ഉൾപ്പെടെ ഗ്രാമപഞ്ചായത്ത് ഏർപ്പെടുത്തിയ സ്കൂളുകൾ നടത്തുക.

ഇ) വിദ്യാർഥികൾക്ക് സ്കോളർഷിപ്പുകളും ഗ്രാൻറുകളും വിതരണം ചെയ്യുക.

എഫ്) അനൗപചാരിക വിദ്യാഭ്യാസവും വയോജന വിദ്യാഭ്യാസവും മറ്റു സാക്ഷരതാ പരിപാടികളും നടപ്പിലാക്കുക.

ജി) ഗ്രാമീണ വായനശാലകളുടെ നിയന്ത്രണവും മേൽനോട്ടവും.

എച്ച്) ഗ്രന്ഥശാല സ്ഥാപിക്കുകയും ആ പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുക.

ഐ) നിലത്തെഴുത്ത് ആശാൻമാർക്ക് ഗ്രാൻറുകൾ നൽകുക.

ജെ) സ്കൂളുകളിൽ കായികാധ്വാന സംസ്കാരം അവതരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക.

കെ) ഗ്രാമീണ തൊഴിലധിഷ്ഠിത പരിശീലന കേന്ദ്രങ്ങൾ ആരംഭിക്കുക.

**11. സാംസ്കാരിക കാര്യങ്ങളും പൈതൃകവും**

എ) സാമൂഹ്യ-സാംസ്കാരിക പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുക.

ബി) കമ്മ്യൂണിറ്റി ഹാളുകളും ഓപ്പൺ എയർ തീയേറ്ററുകളും നിർമിക്കുകയും പരിപാലിക്കുകയും ചെയ്യുക.

സി) സ്കൂൾ യുവജനോത്സവങ്ങൾക്കും മറ്റു തദ്ദേശീയ ഉത്സവങ്ങൾക്കും സഹായം നൽകുക.

ഡി) പ്രശസ്ത വ്യക്തികൾക്കും ചരിത്രപ്രസിദ്ധർക്കും സ്മാരകങ്ങൾ ഉണ്ടാക്കുന്നതിനും അതിൻെറ നടത്തിപ്പിനും സഹായം നൽകുക.

**12. പൊതുജനാരോഗ്യവും ശുചീകരണവും**

എ) ഗ്രാമപ്രദേശങ്ങളിൽ സർക്കാർ ഡിസ്പെൻസറികളുടെ (ആയുർവേദ, ഹോമിയോ ഡിസ്പെൻസറികളുൾപ്പെടെ) നടത്തിപ്പും നിയന്ത്രണവും.ബി) ഗ്രാമ പഞ്ചായത്തുതലത്തിലുള്ള എല്ലാവിധ ഡിസ്പെൻസറികളുടെയും ആശുപത്രികളുടെയും നിയന്ത്രണവും മേൽനോട്ടവും.

സി) പൊതുജനാരോഗ്യം സംരക്ഷിക്കലും മെച്ചപ്പെടുത്തലും.

ഡി) മാതൃ-ശിശുക്ഷേമ കേന്ദ്രങ്ങളുടെ നടത്തിപ്പും നിയന്ത്രണവും.

ഇ) സാംക്രമികരോഗങ്ങൾക്കെതിരെ വാക്സിനേഷൻ ഉൾപ്പെടെയുള്ള ആരോഗ്യസംബന്ധമായ വിദ്യാഭ്യാസവും, രോഗപ്രതിരോധ നടപടികളും.

എഫ്) മയക്കുമരുന്നുകൾ ഉപയോഗിക്കുന്നതിനും മദ്യപാനത്തിനും പുകവലിക്കും എതിരായി പ്രചരണം നടത്തുകയും ബോധവൽക്കരണ പരിപാടികൾ നടത്തുകയും ചെയ്യുക.

ജി) ഭക്ഷ്യവസ്തുക്കളിൽ മായം ചേർക്കുന്നതിനെതിരായി പ്രചരണവും ബോധവൽക്കരണവും നടത്തുക.

എച്ച്) സ്വമേധയായുള്ള രക്തദാനവും നേത്രദാനവും പ്രോൽസാഹിപ്പിക്കുകയും ബോധവൽക്കരണ ക്യാമ്പുകൾ നടത്തുകയും ചെയ്യുക.

ഐ) ഗ്രാമീണ വൈദ്യൻമാർക്ക് ഗ്രാൻറ് നൽകുക.

**13. സാമൂഹ്യക്ഷേമം**

എ) പ്രീ-സ്കൂൾ കുട്ടികൾക്കും ഭക്ഷണം നൽകുന്നതിനുള്ള പരിപാടികൾ നടപ്പിലാക്കുക.

ബി) ശിശുക്ഷേമ പദ്ധതികൾ നടപ്പിലാക്കുക.

സി) പഞ്ചായത്തുതലത്തിലുള്ള അംഗനവാടികളുടെ നിയന്ത്രണവും മേൽനോട്ടവും.

ഡി) അംഗൻവാടി കേന്ദ്രങ്ങളുടെ പ്രവർത്തനങ്ങൾ നിരീക്ഷിക്കുകയും അവയ്ക്കു മേൽനോട്ടം വഹിക്കുകയും ചെയ്യുക.

ഇ) അംഗൻവാടി കേന്ദ്രങ്ങൾക്ക് കെട്ടിടങ്ങൾ നിർമിക്കുക.

എഫ്) അന്ധവിശ്വാസങ്ങൾക്കും ജാതിചിന്തയ്ക്കും അയിത്താചരണത്തിനുമെതിരായി പ്രചരണം നടത്തുക.

ജി) കള്ളക്കടത്തിനും കരിഞ്ചന്തയ്ക്കും പൂഴ്ത്തിവയ്പിനും നികുതി വെട്ടിപ്പിനും മറ്റു സാമൂഹ്യവിപത്തുകൾക്കുമെതിരായി പ്രചരണം നടത്തുക.എച്ച്) അഗതി, വിധവ, വാർധക്യകാലപെൻഷൻ, വിധവകളുടെ (പാവപ്പെട്ട) പെൺമക്കളെ വിവാഹം ചെയ്തുകൊടുക്കുന്നതിനുള്ള ധനസഹായം നൽകൽ, കർഷകത്തൊഴിലാളി പെൻഷൻ, തൊഴിലില്ലായ്മ വേതനം എന്നിവയ്ക്കുള്ള അപേക്ഷ സ്വീകരിച്ച് അന്വേഷണം നടത്തി ശുപാർശ ചെയ്യാവുന്നതാണ്.

**14. പട്ടികജാതി - പട്ടികവർഗക്ഷേമം**

എ) പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കുമായി വയോജനവിദ്യാഭ്യാസപരിപാടികൾ നടപ്പിലാക്കുക.

ബി) പട്ടികജാതി-പട്ടികവർഗക്കാർക്ക് ഓല മേയുന്നതിനു ധനസഹായം നൽകുക.

സി) പട്ടികജാതിക്കാരുടെയും പട്ടികവർഗക്കാരുടെയും കോളനികളിൽ കിണറുകളും പൊതുജലടാപ്പുകളും തെരുവുവിളക്കുകളും ഏർപ്പെടുത്തുക.

ഡി) പട്ടികജാതിക്കാർക്കും പട്ടിക വർഗക്കാർക്കും വിവാഹം, വൈദ്യചികിത്സ, ഉപരിപഠനം, ഇൻറർവ്യൂവിന് പോകുന്നതിലേക്കുള്ള യാത്രാബത്ത എന്നിവയ്ക്ക് സഹായധനം നൽകുക.

ഇ) പട്ടികജാതി-പട്ടികവർഗക്കാർക്ക് കോളനി രൂപീകരണ പദ്ധതികൾ നടപ്പിലാക്കുക.

എഫ്) പട്ടികജാതി-പട്ടികവർഗക്കാർക്ക് വിവേചനാധിഷ്ഠിത (ഡിസ്ക്രിഷനറി) ഗ്രാൻറുകൾ നൽകുക.

ജി) വൃത്തിഹീനമായ തൊഴിലിലേർപ്പെട്ടിരിക്കുന്നവരുടെ കുട്ടികൾക്ക് സ്കോളർഷിപ്പ് നൽകുക.

എച്ച്) പട്ടികജാതി-പട്ടികവർഗ വിഭാഗക്കാർക്ക് തൊഴിൽ സംരംഭങ്ങൾ സൃഷ്ടിക്കുന്നതിനുള്ള പദ്ധതികൾ നടപ്പിലാക്കുന്നതിന് സഹായിക്കുകയും മാർഗനിർദേശങ്ങൾ കൊടുക്കുകയും ചെയ്യുക.

ഐ) പട്ടികജാതി-പട്ടികവർഗവിഭാഗത്തിലുള്ള കുട്ടികളുടെ ക്ഷേമപരിപാടികൾ ആരംഭിക്കുക.

**15. പൊതുവിതരണസമ്പ്രദായം:**

എ) പൊതുവിതരണ സമ്പ്രദായത്തിനെതിരെയുള്ള പദ്ധതികൾ പരിശോധിക്കുകയും പരിഹാരനടപടികൾ സ്വീകരിക്കുകയും ചെയ്യുക.

ബി) അളവും തൂക്കവും സംബന്ധിച്ച കുറ്റങ്ങൾക്കെതിരെ പ്രചരണം സംഘടിപ്പിക്കുക.

സി) റേഷൻ കടകളുടെയും മാവേലിസ്റ്റോറുകളുടെയും പൊതുമേൽനോട്ടം വഹിക്കുകയും മാർഗനിർദേശം നൽകുകയും ആവശ്യമെങ്കിൽ പുതിയ പൊതുവിതരണകേന്ദ്രങ്ങൾ ആരംഭിക്കുകയും ചെയ്യുക.

**16. പൊതുമരാമത്ത്**

പഞ്ചായത്ത് അതിർത്തിക്കുള്ളിലെ റോഡുകളുടെ മേൽനോട്ടവും അറ്റകുറ്റപണികളും.

**17. സാമാന്യം**

എ) സ്റ്റേഡിയവും കളിസ്ഥലങ്ങളും നിർമിക്കുകയും പരിപാലിക്കുകയും, കായികവിനോദങ്ങളും കളികളും പ്രോത്സാഹിപ്പിക്കുകയും ഇവയിൽ പരിശീലനം നൽകുകയും ചെയ്യുക.

ബി) പ്രകൃതിക്ഷോഭത്താൽ കഷ്ടതയനുഭവിക്കുന്ന ആളുകൾക്ക് സൗജന്യ ആശ്വാസനടപടികൾ ഏർപ്പാടു ചെയ്യുക.

സി) പ്രദേശത്തിൻെറ വികസനത്തിനുവേണ്ടി വാർഷിക-ദീർഘകാല പദ്ധതികൾ തയ്യാറാക്കുക.

ഡി) സാമൂഹ്യവികസന പരിപാടികൾക്കായി ശ്രമദാനം സംഘടിപ്പിക്കുക.

ഇ) തീപിടുത്ത സുരക്ഷിതത്വ സംവിധാനങ്ങളെ സംബന്ധിച്ച് പ്രചരണം നടത്തുകയും തീപിടുത്തമുണ്ടാകുന്നത് നിയന്ത്രിക്കുന്നതിനായി ധനസഹായം നൽകുക, പ്രഥമശുശ്രൂഷ, പരിശീലനം, വാഹന അപകടങ്ങൾക്കെതിരെ ബോധവൽക്കരണം, ട്രാഫിക് നിയമങ്ങളെക്കുറിച്ചുള്ള ബോധവൽക്കരണം, നിയമസഹായം ലഭ്യമാക്കൽ, പൗരബോധം വളർത്തുക തുടങ്ങിയവ.

എഫ്) ദേശീയ സമ്പാദ്യപരിപാടികളിൽ പങ്കെടുക്കുക, സമ്പാദ്യശീലം വളർത്തുക, മിതവ്യയശീലം വളർത്തുക.

ജി) ആംബുലൻസ് സർവീസ് നടത്തുക.

## നാലാം പട്ടിക

(172-ാം വകുപ്പ് (1)-ാം ഉപവകുപ്പ് കാണുക)

ബ്ലോക്കു പഞ്ചായത്തുകൾ നിർവഹിക്കേണ്ട ചുമതലകൾ

**1. കൃഷി**

ഗ്രാമതലത്തിൽ കൃഷിവികസനത്തിനും വിപുലീകരണ പദ്ധതികൾക്കും സാങ്കേതിക മാർഗനിർദേശം നൽകുകയും മേൽനോട്ടം വഹിക്കുകയും

ചെയ്യുക.

**2. ചെറുകിട വ്യവസായങ്ങൾ**

എ) ചെറുകിട വ്യവസായങ്ങൾക്ക് വായ്പകൾ ലഭ്യമാക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കുക.

ബി) ചെറുകിട വ്യവസായ വികസനത്തിനുവേണ്ട അടിസ്ഥാനസൗകര്യങ്ങൾ ഏർപ്പാടു ചെയ്യുക.

സി) ചെറുകിട വ്യവസായങ്ങൾ ആരംഭിക്കുവാനുള്ള സാങ്കേതിക ഉപദേശങ്ങളും സൗകര്യങ്ങളും ലഭ്യമാക്കുക.

ഡി) സംയോജിത കൗൺസിലിങ്ങും ക്ലിയറൻസ് സർവീസുകളും ഏർപ്പെടുത്തിക്കൊണ്ട് കുടിൽ-സഹകരണ-സ്വകാര്യ ചെറുകിട വ്യവസായങ്ങളെ പ്രോൽസാഹിപ്പിക്കുക.

**3. ദാരിദ്ര്യ നിർമാർജനവും ഗ്രാമവികസന പദ്ധതികളും**

എ) സംയോജിത ഗ്രാമവികസനപരിപാടികൾ നടപ്പിലാക്കുക.

ബി) ഗ്രാമീണ തൊഴിൽപരിപാടികൾ നടപ്പിലാക്കുക.

സി) ജവഹർ റോസ്ഗർ യോജനയുടെയും മറ്റു പദ്ധതികളുടെയും കീഴിൽ പ്രത്യേകം പറഞ്ഞിട്ടുള്ള പരിപാടികൾ നടപ്പിലാക്കുക.

ഡി) ബ്ലോക്ക് ഇൻഫർമേഷൻ കേന്ദ്രങ്ങൾ ശക്തിപ്പെടുത്തുക.

**4. പൊതുജനാരോഗ്യം**

എ) പ്രൈമറി ഹെൽത്ത് സെൻററുകളുടെ പൂർണമായ നടത്തിപ്പും നിയന്ത്രണവും ഏറ്റെടുക്കുക.

ബി) സാംക്രമിക രോഗങ്ങൾ തടയുന്നതിനുള്ള നടപടികൾ സ്വീകരിക്കുക.

സി) കുട്ടികളുടെയും സ്ത്രീകളുടെയും ആരോഗ്യ പരിപാലനത്തിനു വേണ്ട ബോധവൽക്കരണ പരിപാടികൾ സംഘടിപ്പിക്കുക.

ഡി) അംഗവൈകല്യം സംഭവിച്ചിട്ടുള്ളവർക്കും അന്ധൻമാർക്കും ബധിരൻമാർക്കും വേണ്ടി അഭയകേന്ദ്രങ്ങൾ സ്ഥാപിക്കുക.

ഇ) ആരോഗ്യ ബോധവൽക്കരണ ക്യാമ്പുകളും മെഡിക്കൽ ക്യാമ്പുകളും സംഘടിപ്പിക്കുക.

എഫ്) ഗ്രാമപ്രദേശങ്ങളിലുള്ള പ്രാഥമിക ആരോഗ്യ കേന്ദ്രങ്ങളുടെ മേൽനോട്ടം വഹിക്കുക.

**സാമൂഹ്യക്ഷേമം**

എ) മിശ്രവിവാഹിതർക്ക് സാമ്പത്തിക സഹായം നൽകുക.

ബി) അംഗവൈകല്യമുള്ള കുട്ടികൾക്കായുള്ള കെയർഹോമുകളുടെയും ശിശുവിഹാരങ്ങളുടെയും അബലമന്ദിരങ്ങളുടെയും, അംഗവൈകല്യം വന്നവർക്കും വയോജനങ്ങൾക്കുമായുള്ള ഭവനങ്ങളുടെയും, കസ്റ്റോഡിയൽ കെയർഹോമുകളുടെയും ദുർബലവിഭാഗങ്ങളിൽപെട്ട കുട്ടികൾക്കുവേണ്ടിയുള്ള ഡേ കെയർ കേന്ദ്രങ്ങളുടെയും അഗതിമന്ദിരങ്ങളുടെയും യാചകമന്ദിര

ങ്ങളുടെയും നടത്തിപ്പ്.

സി) വൃദ്ധസദനങ്ങൾ ആരംഭിക്കുക.

**6. പട്ടികജാതി പട്ടികവർഗക്ഷേമം**

എ) പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും ഭവനനിർമാണത്തിന് ധനസഹായം നൽകുക.

ബി) പട്ടികജാതിക്കാരുടെയും പട്ടികവർഗക്കാരുടെയും ഇടയിലുള്ള ഭൂരഹിതരേയും ഭവനരഹിതരേയും പുനരധിവസിപ്പിക്കുക.

സി) പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും ഭവന നിർമാണസൗകര്യങ്ങൾ മെച്ചപ്പെടുത്തുക.

ഡി) സംയോജിത വാസസ്ഥല വികസന പരിപാടി നടപ്പിലാക്കുക.

ഇ) പട്ടികജാതി-പട്ടികവർഗ വ്യവസായ സഹകരണ സംഘങ്ങൾ സ്ഥാപിക്കുന്നതിനുള്ള മാർഗനിർദേശങ്ങൾ കൊടുക്കുക.

എഫ്) പട്ടികജാതി-പട്ടികവർഗ കോളനികളുടെ അടിസ്ഥാന സൗകര്യങ്ങൾ ഏർപ്പാടു ചെയ്യുക.

ജി) കോളനി വാസികൾക്കുള്ള ആരോഗ്യപദ്ധതികൾ നടപ്പിലാക്കുക.

**7. പൊതുവിതരണ സമ്പ്രദായം**

റേഷൻകടകൾ പരിശോധിച്ച് ക്രമക്കേടുകൾ കണ്ടുപിടിക്കുകയും അവശ്യസാധനങ്ങൾ പൂഴ്ത്തി വയ്ക്കുന്നതിനെതിരായി നടപടിയെടുക്കുകയും ചെയ്യുക.

**8. സാമാന്യം**

എ) പ്രദേശത്തിൻെറ വികസനത്തിനായി വാർഷിക പദ്ധതികളും ദീർഘകാല പദ്ധതികളും തയ്യാറാക്കുക.

ബി) വാർഷിക ബഡ്ജറ്റ് തയ്യാറാക്കുക.

## അഞ്ചാം പട്ടിക

(173-ാം വകുപ്പ് (1)-ാം ഉപവകുപ്പ് കാണുക)

ജില്ലാ പഞ്ചായത്തുകൾ നിർവഹിക്കേണ്ട ചുമതലകൾ

1. **കൃഷി** (സർക്കാരിൻെറ മേൽനോട്ടത്തിനും മാർഗനിർദേശത്തിനും വിധേയമായി)

എ) ജില്ലാ കൃഷിഫാമുകളും വിത്തുഫാമുകളും നിർമിക്കുകയും പരിപാലിക്കുകയും ചെയ്യുക.

ബി) കീടനാശിനികൾ, പമ്പുസെറ്റുകൾ, ഉപകരണങ്ങൾ, മെച്ചപ്പെട്ട വിത്തുകൾ എന്നിവ വാങ്ങുന്നതിനും വിൽക്കുന്നതിനും ഏർപ്പാടു ചെയ്യുക.

സി) മണ്ണുപരിശോധനയും വിവരങ്ങൾ സമാഹരിക്കലും മണ്ണുപരിശോധനാ ക്ലിനിക്കുകളുടെ ചുമതലയും

ഡി) കർഷകർക്ക് പരിശീലനം നൽകുക.

ഇ) കാർഷിക സഹകരണസംഘങ്ങളെ ഉൽപാദനത്തിലും വിപണനത്തിലും പ്രോത്സാഹിപ്പിക്കുക.

എഫ്) കാർഷിക സബ്സിഡിയുടെ വിതരണം

ജി) താലൂക്കുകളിലേയും ജില്ലയിലേയും കൃഷി ഉപദേശകസമിതികളുടെ പ്രവർത്തനത്തിൻെറ ചുമതല.

എച്ച്) മണ്ണു സംരക്ഷണ പരിപാടികൾ

**2. മൃഗസംരക്ഷണവും ക്ഷീരവികസനവും**

(സർക്കാരിൻെറ മേൽനോട്ടത്തിനും മാർഗനിർദേശത്തിനും വിധേയമായി)

എ) സർക്കാർ വിട്ടുകൊടുത്ത മൃഗാശുപത്രികളുടേയും വെറ്റിനറി പോളി ക്ലിനിക്കുകളുടെയും ക്ലിനിക്കൽ ലാബറട്ടറികളുടെയും നടത്തിപ്പ്.

ബി) ഡയറി എക്സ്റ്റെൻഷൻ സർവീസ് യൂണിറ്റുകളുടെ നടത്തിപ്പ്.

സി) കന്നുകാലിത്തീറ്റ യൂണിറ്റുകൾ സ്ഥാപിക്കൽ.

ഡി) ക്ഷീരസഹകരണ സംഘങ്ങളെ പ്രോത്സാഹിപ്പിക്കുക.

ഇ) ബ്രീഡിംഗ് ഫാമുകളുടെ നടത്തിപ്പും മെച്ചപ്പെട്ട ഇനത്തിലുള്ള മൃഗങ്ങളേയും കോഴികളേയും വിതരണം ചെയ്യലും.

**3. ജലസേചനം**

മുഴുവൻ കമാൻെറ് ഏരിയായും ജില്ലയ്ക്കുള്ളിലാണെങ്കിൽ അഞ്ചു ഹെക്ടറിന് മുകളിൽ പതിനഞ്ച് ഹെക്ടറുകൾക്ക് താഴെവരെ പ്രയോജനം ചെയ്യുന്ന ചെറുകിട ജലസേചന പദ്ധതികളും ലിഫ്റ്റ് ഇറിഗേഷൻ പദ്ധതികളും നിർമിക്കുകയും പരിപാലിക്കുകയും ചെയ്യൽ.

**4. മത്സ്യബന്ധനം**

എ) മത്സ്യഫെഡ് ചുമതലപ്പെടുത്തുന്ന പ്രകാരമുള്ള മത്സ്യത്തൊഴിലാളി ക്ഷേമപദ്ധതികൾ നടപ്പിലാക്കൽ.

ബി) മത്സ്യത്തൊഴിലാളികൾക്ക് ഹൗസിങ് കോളനികൾ സ്ഥാപിക്കൽ.

സി) മത്സ്യ വിപണന സഹകരണ സംഘങ്ങളെ പ്രോത്സാഹിപ്പിക്കൽ.

ഡി) മത്സ്യക്കുഞ്ഞുങ്ങളെ ഉത്പാദിപ്പിച്ച് വിതരണം നടത്തുക.

**5. ചെറുകിട വ്യവസായങ്ങൾ**

എ) ചെറുകിട-കുടിൽ വ്യവസായങ്ങളിൽ നിന്നുള്ള ഉൽപന്നങ്ങളുടെ വിപണനം പ്രോത്സാഹിപ്പിക്കുക.

ബി) വ്യാവസായിക സംരംഭകത്വ വികസനം.

സി) ഖാദി-കൈത്തറി നെയ്ത്തു തൊഴിലാളികൾക്കും കരകൗശല തൊഴിലാളികൾക്കും കൈത്തൊഴിലിലേർപ്പെട്ടിരിക്കുന്നവർക്കും പരിശീലന പരിപാടികൾ സംഘടിപ്പിക്കൽ.

ഡി) അതാത് ജില്ലാ പഞ്ചായത്തുകൾക്ക് അനുസൃതമായ ചെറുകിട വ്യവസായ പദ്ധതികൾ ആരംഭിക്കുന്നതു സംബന്ധിച്ച ബോധവൽക്കരണവും പരിശീലനവും.

**6. ഭവനനിർമാണം**

എ) പൊതു ഹൗസിംഗ് കോളനികൾ അല്ലാത്ത ഹൗസിംഗ് കോളനികളുടെയും ഫ്ളാറ്റുകളുടെയും രാജീവ് ദശലക്ഷം ഭവന നിർമാണ പദ്ധതി പ്രകാരമുള്ള ഭവനങ്ങളുടെയും നിർമാണവും അങ്ങനെ നിർമിച്ച ഭവനങ്ങളുടെ വിതരണവും.

ബി) ഭവന നിർമാണത്തിനുള്ള സ്ഥലങ്ങളുടെ വികസനവും അവയുടെ വിതരണവും.

സി) ഭവന നിർമാണ സഹകരണ സംഘങ്ങളെ പ്രോത്സാഹിപ്പിക്കൽ.

ഡി) സംസ്ഥാന സർക്കാരും കേരള സംസ്ഥാന ഭവന നിർമാണ ബോർഡും ഭാരമേൽപിക്കുന്ന പദ്ധതികൾ നടപ്പിലാക്കൽ.

ഇ) ചെറുകിട ഇടത്തരം ഭവനനിർമാണത്തിനാവശ്യമായ വാസസ്ഥലങ്ങൾ കണ്ടെത്തൽ.

**7. ജലവിതരണം**

എ) കേരള വാട്ടർ അതോറിറ്റി ചുമതലപ്പെടുത്തിയ ജലവിതരണ പദ്ധതികൾ നടപ്പിലാക്കലും അവയുടെ പരിപാലനവും.

ബി) വരൾച്ചക്കാലത്തുള്ള കുടിവെള്ള വിതരണം.

**8. പൊതുമരാമത്ത്**

എ) സർക്കാർ വിട്ടുകൊടുത്ത റോഡുകളുടെയും, അവയിലെ പാലങ്ങളുടെയും നിർമാണവും അറ്റകുറ്റപ്പണികളും.

ബി) ഗ്രാമപഞ്ചായത്തുകളെ ഭാരമേൽപിച്ചതല്ലാത്ത കടത്തുകൾക്ക് ലൈസൻസ് നൽകൽ.

സി) പൊതു കനാലുകളുടെ ഉപശാഖകളുടെ നിർമാണവും അറ്റകുറ്റപ്പണികളും.

ഡി) ഗ്രാമപഞ്ചായത്തുകളുടെയും ജില്ലാ ബ്ലോക്ക് പഞ്ചായത്തുകളുടെയും ജില്ലാ പഞ്ചായത്തുകളുടെയും പണികളുടെ സാങ്കേതിക മേൽനോട്ടം.

1. ബ്ലോക്ക് തലങ്ങളിലേയും വില്ലേജ് തലങ്ങളിലേയും റോഡുകളുടെ അറ്റകുറ്റപണികളും മേൽനോട്ടവും.

2. ത്രിതല പഞ്ചായത്തുകളുമായി ആലോചിച്ച് സർക്കാർ വിട്ടുകൊടുക്കുന്ന പി.ഡബ്ലിയു.ഡി. റോഡുകളുടെ നിയന്ത്രണവും സംരക്ഷണവും.

**9. വൈദ്യുതിയും പാരമ്പര്യേതര ഊർജവും**

മൈക്രോ പവർ പ്രോജക്ടുകൾ സ്ഥാപിക്കലും അവയിൽനിന്നു ഉല്പാദിപ്പിക്കുന്ന വൈദ്യുതിയുടെ വിതരണവും.

**10. ദാരിദ്ര്യനിർമാർജനവും ഗ്രാമവികസന പരിപാടികളും**

എ) തരിശുഭൂമി വികസന പദ്ധതി മേൽനോട്ടം.

ബി) ജില്ലയിലെ എല്ലാ ദാരിദ്ര്യ നിർമാർജന-ഗ്രാമവികസന പരിപാടികളുടെയും ജില്ലാതല പ്ലാനിംഗും മോണിറ്ററിംഗും ഏകോപനവും.

സി) ജില്ലാഗ്രാമവികസന ഏജൻസി നടപ്പിലാക്കുന്ന പരിപാടികളുടെ മേൽനോട്ടം.

## 11. വിദ്യാഭ്യാസം

1. എ) സർക്കാർ സാങ്കേതിക വിദ്യാലയങ്ങളുടെ (വസ്ത്ര നിർമാണവും തയ്യൽ സ്കൂളുകളും വാണിജ്യസ്കൂളുകളും ഉൾപ്പെടെ) നടത്തിപ്പ്.

ബി) ജില്ലയിലെ വയോജന-അനൗപചാരിക വിദ്യാഭ്യാസ പരിപാടികൾക്കു നേതൃത്വം നൽകുക.

സി) ഗ്രന്ഥശാലാ സംഘങ്ങളുടെ നിയന്ത്രണവും പ്രോത്സാഹനവും.

ഡി) സാക്ഷരതാ പ്രവർത്തനങ്ങളുടെ നിയന്ത്രണവും കോ-ഓർഡിനേഷനും.

ഇ) ഹൈസ്കൂളുകളുടെയും, അപ്പർ പ്രൈമറി സ്കൂളുകളുടെയും നിയന്ത്രണവും മേൽനോട്ടവും.

ജില്ലാ പഞ്ചായത്ത് തലത്തിൽ പതിനഞ്ചിൽ കുറയാതെയും ഇരുപത്തൊന്നിൽ കവിയാതെയുമുള്ള അംഗങ്ങൾ അടങ്ങുന്ന ഒരു വിദ്യാഭ്യാസ സമിതി രൂപീകരിക്കേണ്ടതാണ്. ഈ സമിതിയിൽ പഞ്ചായത്തംഗങ്ങൾക്കു പുറമേ താഴെ പറയുന്ന വിഭാഗങ്ങളിലെ ഓരോ പ്രതിനിധികളെക്കൂടി ഉൾപ്പെടുത്തേണ്ടതാണ്.

1. എസ്. സി./എസ്.റ്റി.വിഭാഗം.
2. ബാക്ക്‌വാഡ് കമ്മ്യൂണിറ്റി ആൻറ് മൈനോരിറ്റി
3. പി.റ്റി.എ.
4. പ്രിൻസിപ്പാൾ-ഡിഗ്രി കോളേജ്
5. ഹെഡ്മാസ്റ്റർ-ഹൈസ്കൂൾ
6. ഹെഡ്മാസ്റ്റർ-യു.പി.സ്കൂൾ
7. അധ്യാപകരുടെ ഒരു പ്രതിനിധി

ജില്ലാതലത്തിലുള്ള പ്രൊഫഷണൽ കോളേജുകൾ ഒഴികെ എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും മേൽനോട്ടത്തിലുള്ള അധികാരം ഈ സമിതിയിൽ നിക്ഷിപ്തമാണ്.

അധികാരങ്ങൾ:

i) കോളേജുതലത്തിലുള്ള ജില്ലയിലെ എല്ലാ വിദ്യാഭ്യാസ വികസന പ്രവർത്തനങ്ങളുടെയും പദ്ധതി തയ്യാറാക്കൽ, നടപ്പാക്കൽ, മുതലായവ.

ii) ജില്ലയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ഗുണമേൻമ ഉറപ്പു വരുത്തുവാനുള്ള സംവിധാനം ഉണ്ടാക്കുക.

iii) ജില്ലാ വിദ്യാഭ്യാസ ഫണ്ടു രൂപീകരണവും വിതരണവും സംബന്ധിച്ച ചുമതലകൾ.

## 12. സാമൂഹ്യക്ഷേമം

എ) സമൂഹ്യ സുരക്ഷിത പെൻഷനുകളുടെ വിതരണം.

ബി) വികലാംഗ വിദ്യാർഥികൾക്കു സ്കോളർഷിപ്പ് നൽകൽ.

സി) അനാഥാലയങ്ങൾക്ക് ഗ്രാൻറു നൽകൽ.

ഡി) വികലാംഗർക്കായിട്ടുള്ള ഭവനങ്ങളിലെ അന്തേവാസികൾക്കു ഗ്രാൻറു നൽകൽ.

ഇ) വനിതകൾക്ക് നിയമ സംരക്ഷണം നൽകുന്നതു സംബന്ധിച്ചുള്ള പ്രതിരോധവും ബോധവൽക്കരണവും പരിപാടികളുടെ നടപ്പിലാക്കൽ.

എഫ്) വനിതാ ഉന്നമനത്തിനുവേണ്ടിയുള്ള നടപടികൾ. ഐ.സി.സി. എസ്.പ്രോജക്റ്റുകളുടെ നിയന്ത്രണം.

## 13. പട്ടികജാതി പട്ടികവർഗക്ഷേമം

എ) പട്ടികജാതിക്കാരും പട്ടികവർഗക്കാരുമായ സമർത്ഥരായ വിദ്യാർഥികൾക്ക് കൂടുതൽ മെച്ചപ്പെട്ട വിദ്യാഭ്യാസം നൽകൽ.

ബി) പട്ടികജാതി പട്ടികവർഗക്കാർക്കായിട്ടുള്ള ബാലവാടികൾ, നഴ്സറി സ്കൂളുകൾ, സീസണൽ ഡേ കെയർ കേന്ദ്രങ്ങൾ, ഡോർമിറ്ററികൾ എന്നിവയുടെ നടത്തിപ്പ്.

സി) പട്ടികജാതിക്കാർക്കും പട്ടികവർഗക്കാർക്കും വേണ്ടി സഹകരണ സംഘങ്ങൾ സംഘടിപ്പിക്കൽ.

## 14. പൊതുവിതരണസമ്പ്രദായം

എ) വിലനിയന്ത്രണത്തിനായിട്ടുള്ള പ്രവർത്തനങ്ങൾ.

ബി) ഉപഭോക്തൃ സംരക്ഷണത്തെപ്പറ്റിയുള്ള ബോധവൽക്കരണം.

## 15. വ്യവസായം

1. എസ്.എസ്.ഐ. യൂണിറ്റുകളുടെ രജിസ്ട്രേഷൻ അടക്കമുള്ള നിയന്ത്രണങ്ങളും ഭരണപരമായ മറ്റു കാര്യങ്ങളും.
2. ഖാദി ആൻറ് വില്ലേജ് ഇൻഡസ്ട്രീസ്, കൈത്തറി, കയർ, മറ്റു പരമ്പരാഗത വ്യവസായങ്ങൾ എന്നിവയുടെ നടത്തിപ്പും മേൽനോട്ടവും നിയന്ത്രണങ്ങളും.

## 16. തൊഴിൽ

1. ഐ.റ്റി.ഐ., ഐ.റ്റി.സി. എന്നിവയുടെ മേൽനോട്ടം.
2. തൊഴിലില്ലായ്മ വേതനം, കർഷകത്തൊഴിലാളി പെൻഷൻ എന്നിവയുടെ വിതരണം.

## 17. റവന്യൂ

1. വരൾച്ച ദുരിതാശ്വാസ പ്രവർത്തനങ്ങൾക്കു മേൽനോട്ടം.
2. റവന്യൂവകുപ്പിൽക്കൂടി നൽകുന്ന പെൻഷനുകളുടെയും മുഖ്യമന്ത്രിയുടെ ദുരിതാശ്വാസ നിധിയിൽ നിന്നുള്ള സഹായങ്ങളുടെയും വിതരണം.

## 18. സഹകരണം

1. ഡിപ്പോസിറ്റ് സംഭരണത്തിനുള്ള ഇൻസെൻറീവ്.
2. സഹകരണസംഘങ്ങളിലെ ജീവനക്കാരുടെ ശമ്പളത്തിനുള്ള സബ്സിഡി.

3. മാർക്കറ്റിംഗ് സംഘങ്ങൾക്കുള്ള സബ്സിഡി.

4. എസ്.സി./എസ്.ടി. സംഘങ്ങൾക്കുള്ള സബ്സിഡികൾ.

**19. ഭവനനിർമാണം**

പൊതു ഹൗസിംഗ് കോളനികളും രാജീവ് ദശലക്ഷ പാർപ്പിട പദ്ധതിക്കും ഒഴികെയുള്ള ഭവനങ്ങളുടെ നിർമാണവും അങ്ങനെ നിർമിച്ച ഭവനങ്ങളുടെ വിതരണവും.

**20. ഫിഷറീസ്**

1. ഫ്രഷ് വാട്ടർ, ഫിഷ് ഡവലപ്മെൻറ് അതോറിറ്റിയുടെ പ്രവർത്തനങ്ങളുടെ മേൽനോട്ടവും നിയന്ത്രണവും നിർവഹിക്കുക.

2. ബ്രാക്കിഷ് വാട്ടർഫിഷ് ഡവലപ്മെൻറ് അതോറിറ്റിയുടെ പ്രവർത്തനങ്ങളുടെ മേൽനോട്ടവും നിയന്ത്രണവും.

3. ജില്ലയിലെ ഫിഷറീസ് ഡെപ്യൂട്ടി ഡയറക്റ്ററുടെ ഓഫീസുകളുടെ പ്രവർത്തന മേൽനോട്ടം നിർവഹിക്കുക.

**21. സാമാന്യം**

എ. പ്രദേശത്തിൻെറ വികസനത്തിനായിട്ടുള്ള വാർഷിക പ്ലാനുകളും ദീർഘകാല പ്ലാനുകളും തയ്യാറാക്കൽ.

ബി) വാർഷിക ബഡ്ജറ്റ് തയ്യാറാക്കൽ.

സി) പ്രകൃതിക്ഷോഭ ദുരിതാശ്വാസ പ്രവർത്തനങ്ങൾ.

